Registered No. M—767.

# മലങ്കരസഭാതാരക.

# THE STAR OF THE MALANKARA CHURCH.

പതിനഞ്ചാം തിയ്യതിതോറും പ്രസിദ്ധപ്പെടുത്തുന്നതു.



| N. S. Book VI. | ൧൦൮൫ കന്നി. | No. ൧. |
|---|---|---|



## സംഗതിവിവരം.


പുറം

നമ്മുടെ സമുദായാഭിവൃദ്ധിക്കുള്ള മുട്ടുകൾ... ... ...
സി. പി. തോമ്മസ് ബി. ഏ. എൽ. ററി. ൧൪

സ്നേഹം—എക്സിഹോമോ ... ... ൧൬

ഒരു വേദാദ്ധ്യയനം. റവ: ഹ്യൂബേർട്ടു ബ്രൂക്ക് എം. ഏ. ൧൮

പ്രവചനം...കെ. കെ. കുരുവിള ബി. ഏ. ... ... ൧൯

സുറിയാനിസഭയിലെ നവീകരണം. വ. ദി. ശ്രീ. വികാരി
ജനറാൾ അപ്പു് തോമ്മാകത്തനാർ. ... ... ൨൪

യാക്കോബായ സഭയും കുത്തഴിഞ്ഞ പുസ്തകവും. ... ... ൨൬

പത്രാധിപക്കുറിപ്പുകൾ ... ... ... ... ൨൭

തീത്തൂസ് മാർത്തോമ്മാ ജൂബിലി—സി. പി. തോമ്മസ്
ബി. ഏ. എൽ. ടി .... ... ... ൩൪

ജൂബിലി ആഘോഷം—തിരുവല്ലാ—കായംകുളം—ചെങ്ങന്നൂർ
കോഴഞ്ചേരി—കോട്ടയം—മാങ്ങാനം—തിരുവനന്തപുരം—മദ്രാസ് ൩൮


☞ സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം എന്ന മേൽവിലാസത്തിൽ പത്രവരി അയക്കേണ്ടതാകുന്നു.


PRINTED AND PUBLISHED BY K. M. VARKI

AT THE VICAR GENERAL PRESS, KOTTAYAM.

1909.

മലങ്കര സഭാതാരക.

ഒരാണ്ടത്തേക്കു ബ്രിട്ടീഷ് രൂപാ ഒന്നര.

ഒററപ്രതിക്കു അണ ൨.

മുമ്പേർ അടയ്ക്കുന്നപക്ഷം സാധുക്കൾക്കു അരരൂപായും മൂന്നു മാസത്തിനിട യിൽ ആയാൽ കാൽ രൂപായും വിട്ടുകൊടുക്കാവുന്നതാണ്.

## മലങ്കരെ മാർത്തോമ്മാ സുറിയാനിക്രിസ്ത്യാനിസഭയിലേക്കു ശെമ്മാശുപട്ടം കെട്ടപ്പെടുന്നതിനായി ആളുകളെ തിരഞ്ഞെടുക്കുന്നതിലേക്കു ഏല്പ്പെടുത്തിട്ടുള്ള കമ്മിററിയിൽനിന്നും ചെയ്യുന്ന

# പരസ്യം.

---

കൊട്ടാരക്കരെ വടക്കടത്തു പണ്ടകശാലയിൽ കൊച്ചുമ്മൻ അവർകളുടെ മകൻ മിസ്റ്റർ പി. ഒ. അലക്സാണ്ടറിനെ ശെമ്മാശുപട്ടത്തിനു കമ്മിററിയിൽ നിന്നും തെരിഞ്ഞെടുക്കുകയും പട്ടംകൊടുപ്പിക്കുന്നതിനു തനിക്കു വിരോധമില്ലെന്നു കൊച്ചുമ്മൻ അവർകളും ഏൽക്കുന്നതിനു സമ്മതമാണെന്നു മിസ്ററർ അലക്സാണ്ടറും അറിയിക്കയും ചെയ്തിരിക്കുന്നു. നിയമാനുസരണം വികാരി ജനറാൽ അവർകളുടെ പരിശോധനയ്ക്കായി മിസ്ററർ അലക്സാണ്ടറിനെ ഹാജരാക്കുന്നതിനു മുമ്പു ഈ തിരഞ്ഞെടുപ്പിനെ കുറിച്ചു മാർത്തോമ്മാ സഭാംഗങ്ങളിൽ ആർക്കെങ്കിലും വല്ല ആക്ഷേപവും ഉണ്ടോ എന്നു അറിയേണ്ടിയിരിക്കുന്നതും ഉണ്ടെങ്കിൽ രണ്ടു വാരത്തിനകം കാരണസഹിതം താഴെ പേരെഴുതിയിരിക്കുന്ന ആളിനെ അറിയിക്കേണ്ടിയിരിക്കുന്നതും ആകുന്നു.

ആലപ്പുഴ<br>൧൦൬൮ ചിങ്ങം ൧൩

എന്നു ആജ്ഞാനുസരണം<br>ജെ. വറുഗീസ്.

സെക്രട്ടറി.

## മംഗളാശംസ.

(൧) പൂർണ്ണാമോദം പുരാഭ്രുതലതിലകമവസ്ഥാനമായോരെയെല്ലാം-<br>
പൂർണ്ണാഭം വാണിരുന്നോരമലവിഭവനാമാഹെസക്ക്യാന്തപേന്ദ്രൻ,<br>
കണ്ണീരാൽ സൌഖ്യമാർന്നന്നടിയരിടയനിന്നാടു തന്നശ്രുവാലേ,<br>
എണ്ണീടാതിജ്ജനത്തിന്നപകൃതിയഖിലം കാത്തിടേണം മഹേശാ!.

(൨) പാർത്താൽ വാക്യാമൃതാള്യാൽ കുതുകമമിതമാ യേകുമിപ്പൂർണ്ണചന്ദ്രൻ,<br>
മാർത്തോമ്മാസാമ്മഹാത്മാ വുമയമരുളിയോരീവിശുദ്ധസ്സഭായാം;<br>
നേർത്തീടുന്നോരനർത്ഥേ യജനവരബലാലത്ര വാണീടുമോരി-<br>
മ്മാർത്തോമ്മാസ്സാത്മനാഥന്നജിതനരുളണേ! ആയുരാരോഗ്യസൌഖ്യം.

ററി. സി. ചാക്കോ

# മലങ്കരസഭാതാരക.

---

## നമ്മുടെ സമുദായാഭിവൃദ്ധിക്കുള്ള ദുൎഘടങ്ങൾ. [തുടൎച്ച]

(സി. പി. തോമ്മസ് ബി. ഏ. എൽ. ററി.)

ഇനിയും പറയണമെന്നു വിചാരിക്കുന്ന ഭാഗത്തെപ്പററി സമുദായത്തിൽ പലപ്രകാരേണയും ഒരുന്നതസ്ഥിതിയിലിരിക്കുന്ന കോഴിക്കോട്ടു മുനിസിപ്പൽ സിക്രട്ടറി മിസ്ററർ എം. ജി. സഖറായാ നമ്മുടെ ഒരു സമാജയോഗത്തിൽ പറഞ്ഞ അഗ്രാസനപ്രസംഗത്തിൽ പ്രത്യേകമായി ശക്തിപ്പെടുത്തിയിട്ടുള്ളതാണ്. അതായതു അനുസരണം, അല്ലെങ്കിൽ കീഴ്വഴക്കം. അനുശാസനം എന്ന ഗുണം നമ്മുടെ ഇടയിൽ വളരെ കുറവാണ്. ബ്രിട്ടീഷ്ഗവമ്മെൻറിൻെറ ഭരണരീതിയുമായി ഗാഢമായ പരിചയം വന്നിട്ടുള്ള അദ്ദേഹത്തിൻെറ കാഴ്ചയിൽ ഈ കുറവു, സാമാന്യത്തിലധികം ശ്രദ്ധാകൎഷണീയമായതു അത്ഭുതമല്ല. അനുസരണം, അല്ലെങ്കിൽ കീഴ്വഴക്കം എന്ന പദങ്ങളാൽ ഉദ്ദേശിച്ചിരിക്കുന്ന അൎത്ഥം വ്യക്തമാക്കുന്നതു ആവശ്യമാണെന്നു തോന്നുന്നു. അതായതു, ന്യായമായി അധികാരത്തിൽ ഇരിക്കുന്നവരുടെ ആജ്ഞകളെ അനുസരിക്കയെന്നുള്ളതാണ്.

നമ്മുടെ സമുദായനിബന്ധനയനുസരിച്ചു ഒരാൾ ഏതെങ്കിലും സ്ഥാനത്തു ഇരിക്കുന്നു എങ്കിൽ, തന്നിമിത്തം അയാൾക്കു കൊടുപ്പാനുള്ള ബഹുമാനത്തെയും അനുസരണത്തെയും യാതൊന്നുകൊണ്ടും മുടക്കുവാൻ പാടുള്ളതല്ല. അയോഗ്യനെന്നു കണ്ടാൽ അയാളെ ന്യായമായ മാൎഗ്ഗത്തൂടെ തൽസ്ഥാനത്തിൽനിന്നു നീക്കി വേറെയാളെ നിയമിക്കുന്നതല്ലാതെ, അനുസരണക്കേടു കാണിക്കുന്നതു വിഹിതമല്ല. നമ്മുടെ ഇടയിൽ പല

പ്പോഴും കാണുന്ന ഒരു പിശക, 'നമ്മുടെ ഇന്നാരല്ലയൊ' 'ഞാൻ അറിയുന്ന ആളാണു" ഇത്യാദി ഭാവങ്ങളാൽ, അനുസരണക്കേടിനു ഒഴികഴിവുണ്ടാക്കിക്കളയുന്നു. ചട്ടംകെട്ടും വരുതിയും യഥാക്രമം, മുകൾ മുതൽ താഴെ വരെ ശരിയായി നടക്കാത്ത യാതൊരു സമുദായവും ഉന്നതിയെ പ്രാപിപ്പാൻ പാങ്ങില്ല. മെത്രാപ്പോലീത്താ, വികാരിജനറാൽ, ഇടവകവികാരി, ശേഷം പട്ടക്കാർ, അത്മായക്കാർ, സമുദായാലോചനസംഘം, മാനേജിംഗ് കമ്മിററി, ഇടവകകമ്മററി ഇങ്ങിനെ ആളുകളിലും സംഘങ്ങളിലുമായി, ഓരോ അധികാരത്തെയും, പദവികളെയും ചുമതലകളെയും നാം സ്ഥാപിച്ചിട്ടുള്ളതായി ഭാവിക്കുന്നു. ഇപ്രകാരം നാം സ്ഥാപിട്ടുള്ളതു വാസ്തവമാണെങ്കിൽ, എല്ലാവരും അവരവരെ ബാധിക്കുന്നതായ ഓരോ കാൎയ്യം വരുമ്പോൾ അന്യോന്യം കീഴ്പെടേണ്ടിയവക്കൊ, കീഴ്പെടേണ്ടവൎക്കൊ അനുസരിച്ചു കീഴ്പെടേണ്ടതാകുന്നു,

അത്മായക്കാരൻ അനുസരിക്കുന്നില്ലെന്നു കുററം പറയുന്ന പട്ടക്കാരൻ തനിക്കു കാൎയ്യം വരുമ്പോൾ വികാരിജനറാലിനെയൊ മെത്രാപ്പോലീത്തായെയൊ നിഷേധിക്കുന്നതിനു മടിക്കയില്ല. ഏതു കമ്മററിയാകട്ടെ, കോടതിയാകട്ടെ എന്റെ മെയ്മേൽ തൊടുവാൻ പാടില്ല. ഈ ഭാവത്തിൽ ഓരോ സ്ഥാനത്തുള്ളവർ ഇരിക്കുന്ന കാലത്തോളം സമുദായോൽകൎഷത്തിനു പ്രതിബന്ധമായിരിക്കുന്നതാണു്. നാം സമ്മതിച്ചു ഏല്പിക്കുന്നതായ അധികാരങ്ങളെ നാം തന്നെ സമ്മതിക്കയെന്നുള്ളതു ഏററവും തെളിവായ ധൎമ്മമാണെന്നുള്ളതിനു സംശയമുണ്ടോ? ഇംഗ്ലീഷ് ജാതിക്കു രാജ്യനിയമങ്ങളെ സംബന്ധിച്ചു പ്രത്യേകയാദരവും ബഹുമാനവുമുണ്ടെന്നാണു് കാണുന്നതു്. അതിന്റെ ഒരു കാരണം, തങ്ങളുടെ പ്രതിനിധികൾ ചേൎന്ന പാർല്യമെണ്ടു മൂലമാണു് നിയമനിൎമ്മാണം നടക്കുന്നതു എന്നുള്ളതാണെന്നു പറയാം. നമ്മുടെ സമുദായഭരണവും മൂന്നുനാലാളുകൾക്കു യഥേഷ്ടം നടത്താവുന്ന രീതിയിലല്ലല്ലൊ വച്ചിരിക്കുന്നു. ഇടവകപ്രതിനിധികൾ ചേൎന്ന ആലോചനസംഘത്തിന്റെ തീരുമാനങ്ങളാണല്ലൊ ഭരണനടപടികളുടെ ആധാരം. അതിനാൽ സമുദായനിബന്ധനകളെയൊ, ഉദ്യോഗസ്ഥന്മാരെയൊ ഭരണകൎത്താക്കളെയൊ നാം ആദരിക്കാതെ ഇരിക്കുന്നു എങ്കിൽ നാം നമ്മെത്തന്നെ അവമാനിക്കയാണെന്നു സമ്മതിക്കാതിരിക്കാൻ നിവൃത്തിയില്ല. ശരിയായിട്ടുള്ള ഭരണരീതിപ്രകാരം, മേലാവിലുള്ളയാളിന്റെ കല്പനയെ, അതു അബദ്ധമാണെന്നു

തോന്നിയാൽ കൂടെയും, കീഴിലുള്ള ആളിനു നിഷേധിപ്പാൻ പാടില്ലാത്തതാണു്. അയാളുടെ കല്പന അബദ്ധമെങ്കിൽ അയാൾ അതിനു ഉത്തരവാദം ചെയ്യേണ്ടവരോടു ചെയ്തുകൊള്ളും. അധികാരബലത്താൽ ഗവൎമ്മെൻറും മററും നടത്തുന്ന ഈ രീതി ഭരിക്കുന്നവരുടെയും, ഭരിക്കപ്പെടുന്നവരുടെയും, സ്വഭാവഗുണംകൊണ്ടു വേണം നമ്മുടെ സമുദായത്തിൽ സാധിച്ചുകിട്ടുവാൻ. ഈ നിലയോടു കഴിയുന്നത്ര നമ്മുടെ സമുദായഭരണം അടുത്തുവരുവാൻ തക്കവണ്ണം ഏവരും പരമാൎത്ഥഹൃദയത്തോടുകൂടെ പ്രവൎത്തിക്കുമെന്നാശിച്ചുകൊണ്ടു അടുത്ത ഭാഗത്തിലേക്കു പ്രവേശിക്കാം.

തുടരും.

---

## സ്നേഹം.

(എക്സിഹോമോ എന്ന പുസ്തകത്തിൽ നിന്നു)

"വഴി ഇതാകുന്നു, ഇതിൽകൂടെ നടപ്പിൻ" എന്നൊരു ശബ്ദം നമ്മുടെ ഹൃദയത്തിൽ നിന്നു ഉണ്ടാകണമെന്നായിരുന്നു ക്രിസ്തുവിൻെറ ഉദ്ദേശമെന്നും ആ വഴിയെ മറക്കുന്നതായ ഹൃദയത്തിൻെറ സ്ഥിതിയെ ഭേദപ്പെടുത്തുന്നതിനു തീഷ്ണതയോടുകൂടിയ ഒരു വികാരം ഹൃദയത്തെ ഭരിക്കണമെന്നു ക്രിസ്തു ഉപദേശിച്ചു എന്നും നാം കണ്ടുവല്ലൊ. ആ വികാരം ഏതെന്നു ഇനിയും നമുക്കു അന്വേഷിക്കാം. നിൻെറ പൂൎണ്ണഹൃദയത്തോടു ദൈവത്തെ സ്നേഹിക്ക എന്നും നിൻെറ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്ക എന്നും ഉള്ള കല്പനകളിൽ ന്യായപ്രമാണവും ദീൎഘദൎശനങ്ങളും അടങ്ങിയിരിക്കുന്നു. ഈ സ്നേഹമാകുന്ന വികാരമാണ് തീഷ്ണതയോടുകൂടി ഹൃദയത്തിൽ എരിയേണ്ടതു എന്നു അറിയാത്തവർ ചുരുക്കമാണ്. എന്നാൽ പരിചയം മൂലം ശക്തിപ്പെട്ടിരിക്കുന്നതായ പാപവികാരങ്ങളെ അടക്കുന്നതിനു എല്ലാവരെയും തന്നെപോലെ തന്നെ സ്നേഹിക്കണമെന്നു പറഞ്ഞുകൊണ്ടു മതിയാകുന്നതാണോ? ഈ സ്നേഹത്തെ എങ്ങിനെയാണു ഹൃദയത്തിൽ ജനിപ്പിക്കുന്നതു്? വല്ല ഇളക്കവും മൂലം കുറച്ചുനാളത്തേക്കു ഇതു ഉണ്ടായിരുന്നാലും അതിനെ നിലനിറുത്തുന്നതിനുള്ള ശക്തി ഏതാണ്? ഇത്യാദി ചോദ്യങ്ങൾ മനുഷ്യരുടെ മനസ്സിൽ ഉദിക്കുന്നു.

പ്രകൃതിയിലും പ്രവൃത്തിയിലും അറയ്ക്കത്തക്കതായ ഒരുവനെ എങ്ങിനെയാണു ഒരു മൎയ്യാദക്കാരൻ സ്നേഹിക്കുന്നതു? പരിശന്മാൎക്കു തോന്നിയതുപോലെ, പാപികളായ മനുഷ്യരെ എങ്ങിനെയാണു സ്നേഹിക്കുന്നതു്? അവരോടു സംസൎഗ്ഗം ചെയ്യുന്നതു തന്നെ പാപത്തെ സമ്മതിക്കയാകുന്നു എന്നു പലൎക്കും തോന്നിയേക്കാം. നമുക്കിഷ്ടമുള്ള ചില ഗുണങ്ങൾ മററുള്ളവരിൽ കാണുമ്പോൾ അവരുടെ നേരെ നമ്മിൽ ഉദിക്കുന്ന ഒരു വികാരത്തെ സ്നേഹമെന്നും നമുക്കു ഇഷ്ടമില്ലാത്ത ഗുണങ്ങൾ കാണുമ്പോൾ ഉണ്ടാകുന്ന വികാരത്തെ ദ്വേഷമെന്നും നാം നാമകരണം ചെയ്തിരിക്കുന്നു. അങ്ങിനെയെങ്കിൽ അന്യോന്യവിരുദ്ധമായ സ്വഭാവത്തോടുകൂടിയവരെ സ്നേഹിക്കുവാൻ കഴിയുന്നതല്ലാ എന്നു പ്രഥമദൃഷ്ടിയിൽ തോന്നിയേക്കാം. ഇമ്പകരമായതിനെ സ്നേഹിക്കുകയും വിരൂപമായിരിക്കുന്നതിനെ ദ്വേഷിക്കയും ചെയ്യുന്നതു സ്വാഭാവികമെന്നു തോന്നിയാലും നമ്മുടെ സ്നേഹദ്വേഷവികാരങ്ങൾ ഈ തോതു അനുസരിക്കുന്നില്ലാ എന്നു നമ്മുടെ അനുഭവത്തിൽ നിന്നു അറിയാവുന്നതാണ്. ദുഷ്ടതകൊണ്ടു എത്ര തന്നെ നിറഞ്ഞിരുന്നാലും ഏതു സന്മാൎഗ്ഗിയാലും ബഹുമതിക്കപ്പെടുവാൻ തക്ക ഗുണങ്ങൾ മനുഷ്യർ ഏവരിലും കാണുന്നതാണ്. അവരിലുള്ള പല നല്ല ഗുണങ്ങളെ നാം

കാണാതാക്കുന്നതും പല ചീത്തസ്വഭാവങ്ങളെ ഭൂതക്കണ്ണാടിയിൽ എന്നപോലെ വലുതാക്കി കാണിക്കുന്നതും നമ്മുടെ സ്വാൎത്ഥതല്പരതയാണ്. യാതൊരു സൽഗുണവും ഇല്ലാത്ത ഒരു പരമദുഷ്ടൻ ഉണ്ടെന്നു തന്നെ സങ്കല്പിക്കാം. ആ ദുഷ്ടനു തന്നെ മരണമൊ ഒരു വലിയ ആപത്തൊ സംഭവിക്കുമ്പോൾ പലരിലും സന്തോഷത്തോടു കൂടെയെങ്കിലും മനസ്സലിവും ഉണ്ടാകാതിരിപ്പാൻ നിവൃത്തിയില്ല. ഈ മനസ്സലിവിനെ ജനിപ്പിക്കുന്നതായ ഗുണം എല്ലാവൎക്കും ഉള്ളതാണ്. അവൻ ഒരു സമസൃഷ്ടി ആണല്ലൊ. ശിശുവായിരുന്നപ്പോൾ അവനും കളങ്കമില്ലാത്ത ഒരു കുട്ടിയായിരുന്നുവല്ലൊ, നല്ലപോലെ വളൎത്തപ്പെട്ടിരുന്നു എങ്കിൽ അവനു ഇതു സംഭവിക്കയില്ലായിരുന്നല്ലൊ ഇങ്ങിനെ ആ ദുഷ്ടനെ സംബന്ധിച്ചു മനസ്സലിവും മനസ്താപവും ഉണ്ടാകുക സഹജമാണ്. മനുഷ്യൻ എന്ന നിലയിൽ അവനോടു ഉണ്ടാകുന്ന വികാരമാണ് ഈ അനുകമ്പ. ഒരുവൻ മുങ്ങിച്ചാകുവാൻ തുടങ്ങുമ്പോൾ അവൻ ദുഷ്ടനൊ നല്ലവനൊ എന്നു അന്വേഷിക്കാതെ അവനെ രക്ഷിക്കുവാൻ ശ്രമിക്കുമല്ലൊ. മററുള്ളവരോടുള്ള ഈ സ്നേഹം ഏറക്കുറെ എല്ലാമനുഷ്യരോടും ഉള്ളതാണ്. ഇതിനെ ആണ വൎദ്ധിപ്പിക്കേണമെന്നു ക്രിസ്തു ഉദ്ദേശിക്കുന്നത്.

ഇതിനെ വൎദ്ധിപ്പിക്കുന്നതിനു ക്രിസ്തു ഉപയോഗിച്ച ഒന്നാമത്തെ മാൎഗ്ഗം അതു ആവശ്യമെന്നുള്ള ഒരു ബോധത്തെ നമ്മിൽ ജനിപ്പിക്ക എന്നതാണ്. തന്റെ അയൽക്കാരനെ തന്നെപ്പോലെ തന്നെ സ്നേഹിക്കേണമെന്നുള്ളതാണ് ഏററവും വലിയ കല്പന. നമുക്കു ദ്വേഷിക്കുവാൻ ന്യായമായ കാരണങ്ങൾ ഉള്ളവരെ തന്നെയും അതായതു നമ്മെ അന്യായമായി ഉപദ്രവിക്കുന്നവരെ തന്നെയും സ്നേഹിക്കുക എന്ന കല്പന പലവിധത്തിൽ മലപ്രസംഗത്തിൽ കൊടുക്കപ്പെട്ടിട്ടുണ്ട്. അങ്ങിനെ ചെയ്യേണ്ടതാണെന്നുള്ള ബോധം മനുഷ്യരിൽ ഉണ്ടാകേണ്ടതു ആദ്യമായി ആവശ്യമാണ്. ശത്രുക്കളെ സ്നേഹിക്ക എന്ന കല്പനകൊണ്ടു സ്നേഹം ഉണ്ടാകുമോ? സ്നേഹം ഉണ്ടാക്കുവാൻ കഴിയുന്നതാണോ? നമ്മുടെ മനസ്സിന്റെ ശക്തികൊണ്ടു സ്നേഹം ഉണ്ടാക്കണമെന്നല്ല കല്പിക്കപ്പെട്ടിരിക്കുന്നത്. ഈ വികാരം സ്വാഭാവികമായി ഉണ്ടാകേണ്ടതാണ്. അല്ലെങ്കിൽ ഉണ്ടാകുന്നതല്ല. ഈ വികാരം ഉണ്ടാകുന്നതിനെ തടുക്കുന്നതായ കാരണങ്ങളെ നീക്കേണമെന്നത്രെ കല്പിക്കപ്പെട്ടിരിക്കുന്നത്. തന്റെ ജാതിയെ സ്നേഹിക്ക എന്നതു മനുഷ്യനു സ്വാഭാവികമാണ്. ആ സ്വാഭാവികമായ ഗുണത്തെ വൎദ്ധിപ്പിക്കേണമെന്നത്രെ ക്രിസ്തു പറയുന്നത്. അലൌകികമായ ഹൃദയത്തെ അല്ല, എന്നാൽ കല്ലായ ഹൃദയത്തിനു പകരം മാംസമായ ഹൃദയത്തെ നമ്മിൽ ഉണ്ടാക്കേണമെന്നത്രെ താൻ ഉപദേശിക്കുന്നത്. ഹൃദയത്തിനു ഈ കഠിനത ഉണ്ടാക്കുന്ന കാരണങ്ങളെ നീക്കേണ്ടതാണ്. ചുററുമുള്ള ആളുകളുടെ വഞ്ചന മുതലായ ദുഷ്ടസ്വഭാവംകൊണ്ടു ആണ് ഈ കഠിനത ഉണ്ടായിട്ടുള്ളത്. ഒരു കുട്ടി കളങ്കമില്ലാതിരിക്കുന്ന കാലത്തു മററുള്ള മനുഷ്യർ അവനെ വഞ്ചിച്ചു ഉപദ്രവിക്കുന്നു. ആത്മസംരക്ഷണത്തിന്നായി വഞ്ചനയും അസത്യവും അവനും പ്രയോഗിക്കുന്നു. ഇതുകൊണ്ടു മാത്രമെ ആത്മസംരക്ഷണം സാദ്ധ്യമാകു എന്നു വിചാരിച്ചുപോകുന്നു. ഇതുപോരാ എങ്കിൽ ഇവയൊക്കയും പ്രയോഗിച്ചെ ലോകത്തിൽ ജീവിക്കത്തുള്ളു എന്നു മററു ചിലർ കാണിക്കുന്നദൃഷ്ടാന്തത്തെ കണ്ടു പഠിക്കുന്നു. ഇങ്ങിനെ ഒരിക്കൽ കളങ്കമില്ലാത്തതും മാംസമായതുമായ ഹൃദയം വഞ്ചനകൊണ്ടും ദുഷ്ടതകൊണ്ടും നിറഞ്ഞു പാറപോലെ കഠിനതപ്പെട്ടുപോകുന്നു. ഇങ്ങിനെ ഹൃദയങ്ങൾ കഠിനതപ്പെട്ടിരിക്കുന്ന മനുഷ്യവൎഗ്ഗത്തോടു ക്രിസ്തുപറയുന്നതു അന്യനെയുള്ള സംശയവും അവൻ നിന്നെ ഉപദ്രവിക്കുമെന്നുള്ള സംശയവും ഉപേക്ഷിക്ക. അങ്ങിനെ ചെയ്യുന്നപക്ഷം അന്യോന്യം സ്നേഹിക്കുവാൻ കഴിയുമെന്നത്രെ. കുറച്ചുപേൎക്കെങ്കിലും ഇവയെ അനുസരിപ്പാൻ കഴിയുമെങ്കിൽ അവരെങ്കിലും ഉപദ്രവത്തെ സന്തോഷത്തോടെ സഹിക്കട്ടെ. എന്നാൽ തൻകാൎയ്യശീലക്കാരായ ആളുകളെക്കൊണ്ടു നിറഞ്ഞിരിക്കുന്ന ഒരു കൂട്ടത്തിൽ ഒരുവനൊ രണ്ടുപേരൊ തൻകാൎയ്യശീലത്തെ ഉപേക്ഷിക്ക എന്നതു വളരെ ദോഷതരമെന്നു അവൎക്കു തോന്നുന്നതാണ്. ആ കൂട്ടത്തിൽ തൻകാൎയ്യശീലം ആത്മസംരക്ഷണത്തിന്നായിട്ടാണ് ഉപയോഗിക്കപ്പെടുന്നത്. അതിനെ ഉപേക്ഷിക്ക എന്നതു എന്തും ചെയ്യുകൊള്ളുന്നതിനാ

യി ആയുധംവെച്ചു ശത്രുക്കൾക്കു കീഴടങ്ങുന്നതുപോലെയാണ്. മനുഷ്യരിൽ ഒരു വലിയ പങ്കു ഇതിനെ ഉപേക്ഷിക്കയില്ലാ എന്നു ക്രിസ്തു അറിഞ്ഞിരുന്നുഎങ്കിലും തന്റെ ശിഷ്യന്മാരോടു താൻ പറയുന്നതു എല്ലാവരും ഒരുപോലെ ദുഷ്ടതയെ വിട്ടൊഴിയുന്നതിനു കാത്തിരിക്കേണ്ടാ എന്നാലൊ തന്റെ പിൻഗാമികൾ ഉടനെതന്നെ മററുള്ളവരെ ഉള്ള സംശയവും ഉപദ്രവത്തെകുറിച്ചുള്ള ഭയവും ഉപേക്ഷിക്കണമെന്നത്രെ. ചെന്നായിക്കളുടെ ഇടയിൽ ആടുകൾ എന്നപോലെ നിങ്ങൾ അയക്കപ്പെടുന്നു. ഉപദ്രവമുണ്ടാകുമെന്നുള്ളതു നിശ്ചയം തന്നെ, അതിനെ ക്ഷമിക്കയല്ലാതെ പ്രതിപകരം ചെയ്യരുതു. പ്രാവുകളെ പോലെ നിർദോഷികളായിരിക്ക, കഷ്ടത സഹിക്കുന്നതിനാൽ തൻകാൎയ്യശീലം അധികാധികം തങ്ങളിൽ ഇല്ലെന്നാകും, അവരുടെ ക്ഷമ ഉപദ്രവിക്കുന്നവരെ ക്രമേണ ലജ്ജിപ്പിക്കും. ഉപദ്രവം ക്ഷമയോടു കൂടെ സഹിപ്പാൻ കഴിയുന്നവരെ കുറിച്ചു ദുഷ്ടന്മാൎക്കു തന്നെയും ബഹുമതി ഉണ്ടാകുന്നു. ഇങ്ങിനെ തങ്ങളുടെയും തങ്ങളെ ഉപദ്രവിച്ചവരിൽ ചിലരുടെയും ഹൃദയകാഠിന്യം നീങ്ങുകയും അന്യോന്യം സ്നേഹിക്കുക എന്ന ഗുണം വൎദ്ധിക്കയും ചെയ്യുമെന്നത്രെ ക്രിസ്തു പറയുന്നതു്. മനുഷ്യജാതി എന്ന കാരണം മൂലമുള്ള സ്നേഹം വളരെ നിസ്സാരമായി മാത്രമെ കാണുന്നുള്ളൂ. വളരെ കാലത്തെ പരിചയംകൊണ്ടു ഹൃദയം കഠിനപ്പെട്ടിരിക്കുന്ന മനുഷ്യരോടു എത്രതന്നെ ശക്തിയോടു കല്പന കൊടുത്താലും അവർ അതിനെ ഉപേക്ഷിക്കുന്നതല്ലാ. തങ്ങളുടെ ശത്രുക്കൾക്കു വലിയ ആപത്തുകൾ വല്ലതും വരുമ്പോൾമാത്രം കാണപ്പെടുന്നതായ മനസ്സലിവു, ദയ മുതലായ ഈ ഗുണങ്ങൾ എത്ര ബലഹീനമായതു എന്നു കാണാം. വല്ലപ്പോഴും സ്വല്പനേരത്തേക്കു മാത്രം കാണപ്പെടുന്ന ഈ വെളിച്ചം ജ്വലിച്ചു പ്രകാശിക്കുന്നതിനു ഒരു കല്പനകൊണ്ടു സാധിക്കുന്നതല്ലാ, കല്പന ആവശ്യമാണ്. ശത്രുക്കളെ സ്നേഹിക്കണമെന്നുള്ള ബോധം ഉണ്ടാകേണ്ടുന്നതു തന്നെ. ആ ബോധം ഉണ്ടായാലും സ്നേഹം തീക്ഷ്ണതയോടുകൂടി ഹൃദയത്തെ ഭരിക്കുന്നതിനു മററു ചില മാൎഗ്ഗങ്ങൾ കൂടി ആവശ്യമാണ്.

---

## ഒരു വേദാദ്ധ്യയനം

[കഴിഞ്ഞ കെസ്വിക്ക് മഹായോഗത്തിൽ റവ. ഹ്യൂബേർട്ടുബ്രൂക്ക് എം. എ. പറഞ്ഞതു.]

“അവൻ സ്വൎഗ്ഗത്തിലേക്കു കരേറിപ്പോകുന്നതു നിങ്ങൾ കണ്ട പ്രകാരം തന്നെ.” അപ്പോ: പ്രവൃ. ൧: ൧—൧൧.

നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ ജീവിതത്തിലും പ്രവൃത്തിയിലും ഉള്ള ഓരോ സംഗതിയും തന്റെ ശിഷ്യന്മാരും പിന്തുടൎച്ചക്കാരുമായ എല്ലാവരുടെയും ജീവിതത്തിൽ ഒരംശമായിരിപ്പാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണ്. താൻ ജനിച്ചതുപോലെ നാം വീണ്ടുംജനിക്കുന്നു. താൻ പിതാവിനാൽ ലോകത്തിലേക്കു അയക്കപ്പെട്ട പ്രകാരം നാമും തന്നാൽ അയക്കപ്പെടുന്നു. താൻ മരിച്ചതുപോലെ നാമും മരിച്ചു എന്നും താൻ ഉയിൎത്തതുപോലെ നാമും ഉയിൎത്തെഴുന്നേററിരിക്കുന്നു എന്നും എണ്ണിക്കൊള്ളുന്നതിനു പറഞ്ഞിരിക്കുന്നു. താൻ സ്വൎഗ്ഗത്തിലേക്കു കരേറി പിതാവിന്റെ വലത്തുഭാഗത്തു ഇരിക്കുന്നതുപോലെ നാമും തന്നിൽ സ്വൎഗ്ഗസ്ഥലങ്ങളിൽ ഇരുത്തപ്പെട്ടിരിക്കുന്നു. ഇങ്ങിനെ തന്റെ ജീവിതത്തിന്റെ ഓരോ അംശവും തന്റെ ജനങ്ങളെ സംബന്ധിക്കുന്നതാണ്. അതു ഭൂതകാലത്തിലെയും വൎത്തമാനകാലത്തിലെയും സംഗതികളെ മാത്രമല്ല “ഈ യേശു ഏതുപ്രകാരം സ്വൎഗ്ഗത്തിലേക്കു പോകുന്നതു നിങ്ങൾ കണ്ടുവോ അപ്രകാരം തന്നെ അവൻ തിരികെ വരും” എന്നുള്ള വലിയ ഭാവിയെ കൂടെ സംബന്ധിക്കുന്നതാണ്.

കൎത്താവു തിരികെ വരുന്നു എന്നുള്ള ഈ വലിയ സത്യത്തിനു പുതിയനിയമത്തിൽ എത്രവളരെ സ്ഥലം കൊടുത്തിട്ടുണ്ടെന്നു വേദപുസ്തകം സൂക്ഷ്മമായി പഠി

ക്കുന്ന ചുരുക്കം ആളുകൾ മാത്രമേ അറിയുന്നുള്ളൂ. ഫിലേമോന്നു എഴുതിയിരിക്കുന്ന ചെറിയ ലേഖനവും ശ്രു: യോഹന്നാൻെറ രണ്ടും മൂന്നും ലേഖനങ്ങളും ഒഴിച്ച് സഭകൾക്കും ഒററയാളുകൾക്കും ഉള്ള എല്ലാ ലേഖനങ്ങളിലും ഏതെങ്കിലും വിധത്തിൽ കത്താവായ യേശുക്രിസ്തുവിൻെറ രണ്ടാമത്തെ വരവിനെപ്പററി പറഞ്ഞിട്ടുണ്ട്. എല്ലായിടത്തും അതു ക്രിസ്തീയ ജീവിതത്തെ സംബന്ധിക്കുന്ന ഒരു പ്രധാന സംഗതിയായിട്ടാണ് പറഞ്ഞിരിക്കുന്നതു്. നമ്മുടെ കത്താവിൻെറ വരവിനെപ്പററിയുള്ള അറിവും അതിലുള്ള വിശ്വാസവും പ്രത്യാശയും നമ്മുടെ പരീക്ഷകളിൽ നമ്മെ താങ്ങുകയും നമ്മുടെ ബലഹീനതകളിൽ നമ്മെ ബലപ്പെടുത്തുകയും നമ്മുടെ ദുഃഖങ്ങളിൽ നമ്മെ ആശ്വസിപ്പിക്കയും നമ്മെ ദൈവസേവയ്ക്കു ഉത്സാഹിപ്പിക്കയും ചെയ്യുന്നതിനു ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു. അതു ഭൂതകാലത്തിൽ ഉണ്ടായിട്ടുള്ള പല പ്രയാസങ്ങൾക്കും സമാധാനം തരികയും വത്തമാനകാലത്തിൽ നമ്മെ ധൈയ്യപ്പെടുത്തുകയും ഭാവികാലത്തിൽ നമുക്കു പൂണ്ണതയെ വാഗ്ദാനം ചെയ്കയും ചെയ്യുന്നു. നമ്മുടെ കത്താവിനെ നമ്മുടെ പാപങ്ങൾക്കായിട്ടു മരിച്ചവനെന്നും നമ്മുടെ നീതീകരണത്തിനായിട്ടു ഉയിത്തെഴുന്നേററവനെന്നും അറികയും വിശ്വസിക്കയും ചെയ്യുന്നവക്കു അവൻെറ രണ്ടാമത്തെ വരവു അവരുടെ മനസ്സുകളിൽ നിലനിൽക്കുന്ന ഒരു ശക്തിയാകുന്നു. അങ്ങിനെയിരിപ്പാനായിട്ടാണ് അതു ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്.

അനുഭവസംബന്ധമായ വിശുദ്ധിയുടെ അഭിവൃദ്ധിയെ ഉദ്ദേശിച്ചുകൊണ്ടാകുന്നു കെസ്വിക്കുയോഗം നടത്തുന്നതെന്നു എല്ലാവക്കും അറിയാമല്ലൊ. അതിൽ ഹൃദയത്തിലും ജീവിതത്തിലും ഉള്ള നിമ്മലതയും ദൈവസേവയ്ക്കായുള്ള പ്രതിഷ്ഠയും നമ്മുടെ മുഴുശക്തിയോടുകൂടെ ദൈവത്തെ സേവിപ്പാനുള്ള വിളിയും അതിനെ നിവത്തിക്കുന്നതിനു അവശ്യം വേണ്ടുന്ന ജീവശക്തിയുടെ വാഗ്ദാനവും അടങ്ങിയിരിക്കുന്നു എന്നു നാം അറിയുന്നു. നാം യോഗത്തിനു കൂടിയിരിക്കുന്നതിൻെറ പ്രത്യേക ഉദ്ദേശങ്ങളിൽ ഓരോന്നിനെയും സാധിക്കുന്ന ശക്തിയായിട്ടു നമ്മുടെ കത്താവിൻെറ വരവിനെ പുതിയനിയമപുസ്തകങ്ങളിൽ പറഞ്ഞിരിക്കുന്നതു നാം ഓരോരുത്തരും മനസ്സിലാക്കീട്ടുണ്ടോ? ക്രിസ്തു നമ്മുടെ പാപങ്ങൾക്കുവേണ്ടി മരിച്ചു എന്നും വിശ്വാസികൾ തന്നോടുകൂടെ മരിച്ചതായി എണ്ണപ്പെട്ടിരിക്കുന്നു എന്നും ഉള്ള സത്യം നാം യോഗങ്ങളിൽ കൂടക്കൂടെ കേൾക്കുന്നതിനാൽ കത്താവിനു സ്തോത്രം. ക്രിസ്തു ഉയിത്തെഴുന്നേററു എന്നും നാമും തന്നോടുകൂടെ ഉയിത്തെഴുന്നേററു ഒരു പുതിയ ജീവന്നും പുതിയ ശക്തിക്കും അവകാശികളായി തീന്നിരിക്കുന്നു എന്നും നാം വീണ്ടും വീണ്ടും കേൾക്കുന്നതുകൊണ്ടു കത്താവിനു മഹത്വമുണ്ടാകട്ടെ. താൻ പിതാവിൻെറ വലത്തുഭാഗത്തു ഇരിക്കുന്നയിടമായ സ്വഗ്ഗത്തിലാകുന്നു നമ്മുടെയും സ്ഥലമെന്നും ദൈവത്തെ തൻെറ പൂണ്ണ ഇഷ്ടപ്രകാരം സേവിപ്പാൻ വേണ്ടുന്ന ശക്തി തന്നിൽ ആശ്രയിക്കുന്നവക്കു തൻെറ പരിശുദ്ധാത്മാവിൻ ശക്തിയാൽ വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്നു എന്നും നാം കേൾക്കുന്നതുകൊണ്ടു കത്താവിൻെറ നാമം വാഴ്ത്തപ്പെട്ടതാകട്ടെ.

എന്നാൽ നമ്മുടെ കത്താവിൻെറ രണ്ടാമത്തെ വരവു ഈ എല്ലാകായ്യങ്ങൾക്കും— അതായതു അനുഭവസിദ്ധമായ വിശുദ്ധിക്കും ഹൃദയപൂവ്വമായ പ്രതിഷ്ഠയ്ക്കും ദൈവസേവയ്ക്കു വേണ്ട ശക്തിക്കും ദൈവത്തിൻെറ വിശുദ്ധഹിതത്തെ നിവത്തിപ്പാനുള്ള ഉത്സാഹത്തിനും കഴിവിനും നമ്മെ പ്രാപ്തിപ്പെടുത്തുവാനുള്ള ഒരു ശക്തിയായിട്ടു ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതാണെന്നു നാം ഗ്രഹിച്ചിട്ടുണ്ടോ? ഈ ചിന്തയോടുകൂടെ നമ്മുടെ കത്താവിൻെറ രണ്ടാമത്തെ വരവിനെപ്പററി പുതിയനിയമത്തിൽ എന്തു പറഞ്ഞിട്ടുണ്ടെന്നും അതു നമ്മുടെ ജീവിതത്തിൽ എന്തു ഫലം വരുത്തുവാൻ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു എന്നും ഈ നാലുദിവസം എന്നോടുകൂടെ പഠിക്കണമെന്നു ഞാൻ നിങ്ങളോടു ആവശ്യപ്പെട്ടുകൊള്ളുന്നു.

ഒന്നാമതു ഇതു ഒരു വാസ്തവസത്യമാകുന്നു എന്നുള്ളതു നമുക്കു മനസ്സിലാക്കാം. നമ്മുടെ കത്താവു തൻെറ ശിഷ്യന്മാരെ ഉപമകളാൽ പഠിപ്പിച്ചപ്പോൾ ഈ സത്യ

ത്തിന്നു കൂടെക്കൂടെ ശക്തികൊടുത്തിരിക്കുന്നു. തന്റെ ഉപമകളിൽ പലതിലും താൻ വീണ്ടും വരുമെന്നുള്ള ഈ സത്യം തെളിയിച്ചിട്ടുണ്ട്. ലോകാവസാനത്തിലെ കൊയ്ത്തിൽ കോതമ്പും കളയും തമ്മിൽ വേർപിരിക്കുന്ന സംഗതി പറഞ്ഞപ്പോൾ താൻ തന്റെ രണ്ടാമത്തെ വരവിനെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. കടലിലേക്കു ഇറക്കപ്പെട്ട വലയേയും മീനുകളിൽ നല്ലതിനേയും തീയതിനേയും തമ്മിൽ വേർതിരിക്കുന്നതിനേയും പററി പറഞ്ഞപ്പോഴും രണ്ടാമത്തെ വരവിനെ കാണിച്ചിരിക്കുന്നു. കുലശ്രേഷ്ഠനായ മനുഷ്യൻ തന്റെ ഭൃത്യന്മാരിൽ ഓരോരുത്തനെ ദ്രവ്യം ഏല്പിച്ചുംവച്ചു ദൂരദേശത്തേക്കു പോയി തിരിച്ചു വരുന്നതായി പറയുന്ന ഉപമയിലും ഈ കാൎയ്യം ഉദ്ദേശിച്ചിരിക്കുന്നു. താലന്തുകളുടെ ഉപമയിലും ഇതു തന്നെ കാണിച്ചിരിക്കുന്നു. ഇനിയും നാം തന്നോടു കൂടെ ഒലിവുമലയിലേക്കു പോയാൽ താൻ തന്റെ കഷ്ടാനുഭവങ്ങൾക്കും മരണത്തിന്നും അല്പം മുൻപു തന്റെ ശിഷ്യന്മാരോടു തന്റെ വരവിന്റെ അടയാളങ്ങളേയും ഫലങ്ങളേയും പററി തെളിവായ ഭാഷയിൽ പറയുന്നതു നമുക്കു കേൾക്കാം. യോഹന്നാന്റെ സുവിശേഷത്തിന്റെ അവസാനഭാഗത്തിൽ കൎത്താവു യോഹന്നാനെപ്പററി പത്രോസിനോടു ഞാൻ വരുവോളത്തിനു അവൻ താമസിക്കുന്നതിനു ഇനിക്കിഷ്ടമുണ്ടെങ്കിൽ അതു നിനക്കെന്തു? എന്നു പറഞ്ഞിരിക്കുന്നു.

ഇനിയും ഈ അദ്ധ്യായത്തിൽ നാം വായിച്ച ഭാഗത്തുള്ള ദൂതന്മാരുടെ വചനങ്ങളെയും നമുക്കു നോക്കാം. "ഈ യേശു തന്നേ അവൻ ഏതുപ്രകാരം പോകുന്നതു നിങ്ങൾ കണ്ടുവോ അപ്രകാരം തന്നെ അവൻ തിരികെ വരും". ഇതിനെക്കാൾ തെളിവായും പൂൎണ്ണമായും നിശ്ചയമായും ഉള്ള ഒരു അറിയിപ്പിനെപ്പററി നമുക്കു ഊഹിപ്പാൻ പോലും പാടില്ല. ആ കൎത്താവു തന്നെ മനുഷ്യപുത്രനായി തിന്നിട്ടുള്ള ആ രൂപത്തിൽ തന്നെ താൻ സ്വൎഗ്ഗത്തിലേക്കു എടുത്തുകൊള്ളപ്പെട്ട ആ മേഘങ്ങളിൽ തന്നെ താൻ എവിടെ നിന്നു പോയോ ആ സ്ഥലത്തേക്കു തന്നെ തിരിച്ചുവരും. താൻ പോകുന്നതു മനുഷ്യകണ്ണുകൾ കണ്ടപ്രകാരം തന്നെ താൻ തിരിച്ചുവരുന്നതും മനുഷ്യകണ്ണുകൾ കാണും. കൎത്താവു സ്വൎഗ്ഗത്തിലേക്കു കരേറിയപ്പോൾ ദൂതന്മാർ പറഞ്ഞ ദൂതു ഇതായിരുന്നു.

ഇനിയും അപ്പോസ്തലന്മാരുടെ ഉപദേശം നോക്കാം. പ്രവൃ: ൩-ലും ൧൫-ലും കൎത്താവു വീണ്ടും വരുന്നു എന്നുള്ളതിനു പല ദൂതുകൾ ഉണ്ട്. എല്ലാവിശ്വാസികളും ഇതു അറിഞ്ഞിരിക്കണമെന്നു കൎത്താവും തന്റെ ശിഷ്യന്മാരും ഉദ്ദേശിച്ചിരിക്കുന്നു. ഞാൻ മുൻപു പറഞ്ഞ മൂന്നു ലേഖനങ്ങളിലും കൎത്താവിന്റെ രണ്ടാം വരവിനെപ്പററി സൂചിപ്പിച്ചിട്ടുണ്ട്.

അല്പംകൂടെ ഉററു ചിന്തിച്ചാൽ ഈ കഴിഞ്ഞ ൧൯ നൂററാണ്ടുകളോളം കൎത്താവിന്റെ അത്താഴത്തിൽ "താൻ വരുവോളത്തിനു" എന്നുള്ള ഓൎമ്മ കൂടാതെ ഒരിക്കലും അതു ആചരിക്കപ്പെട്ടിട്ടില്ല എന്നുള്ളതും നമുക്കു കാണാം.

ചിലപ്പോൾ ചില സത്യങ്ങളുടെ പ്രാധാന്യത്തെ ഗണിക്കുന്നതു അതിനു പുതിയനിയമത്തിൽ കൊടുത്തിരിക്കുന്ന സ്ഥലത്തിന്റെ കണക്കനുസരിച്ചായിരിക്കുമല്ലൊ- അങ്ങിനെ ചെയ്യുന്നപക്ഷം കൎത്താവിന്റെ അത്താഴത്തെപ്പററി ഒരിക്കൽ പറഞ്ഞിട്ടുണ്ടെങ്കിൽ തന്റെ രണ്ടാമത്തെ വരവിനെപ്പററി പന്ത്രണ്ടൊ പതിന്നാലൊ പ്രാവശ്യം പറഞ്ഞുകാണും. സഹോദരന്മാരെ നമ്മുടെ സഭകളിലും നമ്മുടെ ഉപദേശങ്ങളിലും കൎത്താവിന്റെ അത്താഴത്തിനു കൊടുക്കുന്നതിന്റെ പതിംമൂന്നിരട്ടി ആലോചനയും ശ്രദ്ധയും തന്റെ വരവിനു നാം കൊടുക്കുന്നുണ്ടോ? കൎത്താവിന്റെ വരവിനെപ്പററി പുതിയനിയമത്തിൽ അത്ര വിസ്താരമായി പറഞ്ഞിട്ടുണ്ടെങ്കിൽ നമ്മുടെ ഉപദേശത്തിലും ഹൃദയങ്ങളിലും ആലോചനകളിലും പ്രയോഗങ്ങളിലും നാം അതിനു അതുപോലെ സ്ഥലം കൊടുക്കേണ്ടായൊ?

സയൻസു സംബന്ധമായി പല കാൎയ്യങ്ങൾ ആശ്ചൎയ്യകരമാംവണ്ണം കണ്ടുപിടിക്കപ്പെടുന്ന ഈ കാലയളവിൽ ഈ കണ്ടുപിടുത്തങ്ങൾ നിമിത്തം ലോകം ഇന്നു അ

നടവിക്കുന്ന ശക്തിയുടെ വലിയ പ്രയോഗങ്ങളുടെയെല്ലാം രഹസ്യം മനുഷ്യർ മുമ്പു തന്നെ ലോകത്തിലുണ്ടായിരുന്ന ചില ശക്തികളെ കണ്ടുപിടിച്ച് ഉപയോഗപ്പെടുത്തുന്നു എന്നുള്ളതാണ്. ആരും ഒരിക്കലും ഒരു പുതിയ വസ്തുവിനെ സൃഷ്ടിക്കുന്നില്ല. വളരെ നൂററാണ്ടുകളായിട്ടു നയാഗ്രായുടെ മുകളിൽ കൂടെ വളരെ വെള്ളം ശക്തിയോടെ പാഞ്ഞുകൊണ്ടിരുന്നു. എന്നാൽ അനേകലക്ഷമാളുകൾക്കു അത്യന്തം പ്രയോജനമാകത്തക്കവണ്ണം ആ ശക്തിയെ ഉപയോഗപ്പെടുത്തുന്നതിനു മനുഷ്യർ പഠിച്ചിട്ടു പതിനഞ്ചോ ഇരുപതോ വർഷങ്ങൾ മാത്രമെ ആയിട്ടുള്ളു. ആരും തങ്ങളുടെ കണ്ടുപിടിത്തം മൂലം ആ ശക്തിയെ സൃഷ്ടിച്ചില്ല. അവർ അവിടെ എന്തുണ്ടെന്നു കണ്ടുപിടിക്കയും അതിനെ ഉപയോഗപ്പെടുത്തുവാൻ പഠിക്കയും ചെയ്തതു മാത്രമെയുള്ളു. അതുപോലെ ഇന്നു ക്രിസ്തുസഭയ്ക്കു മററെല്ലാ കാര്യങ്ങളെക്കാളും അത്യാവശ്യമായിരിക്കുന്നതു് നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ തന്നെ സംബന്ധിച്ചുള്ള സകല അത്ഭുതകരമായ സത്യങ്ങളിലും നമ്മുടെ ഉപയോഗത്തിനായിട്ടു ഒരുക്കപ്പെട്ടിരിക്കുന്ന ശക്തിയെ കണ്ടുപിടിക്കുന്നതാകുന്നു. പിന്നെ നമുക്കു ആവശ്യമുള്ളതു അതിനെ നമ്മോടു ഇണക്കുകയാകുന്നു. അപ്പോൾ നമുക്കു ആഗ്രഹിക്കാവുന്നതിൽ യാതൊന്നിനും കുറവുണ്ടാകയില്ല. തന്നിൽ ആശ്രയിക്കയും തന്റെ വാഗ്ദത്തങ്ങളെ അവകാശപ്പെടുത്തുകയും തരുവാൻ ഇഷ്ടപ്പെടുന്ന കൃപയെ ഉപയോഗപ്പെടുത്തുകയും ചെയ്യുന്നവർക്കു അത്രമേൽ അളവില്ലാത്ത നിറവു വാഗ്ദത്തം ചെയ്യപ്പെട്ടിരിക്കുന്നു. പുതിയനിയമത്തിൽ കർത്താവായ യേശുക്രിസ്തുവിന്റെ രണ്ടാമത്തെ വരവിനു ശക്തി ആരോപിക്കപ്പെട്ടിട്ടുണ്ടെന്നുള്ളതു നാം ഓർക്കയും ആ ശക്തിയെ കണ്ടുപിടിച്ചു അതുകൊണ്ടു നമുക്കു പ്രയോജനം വരുത്തുകയും ചെയ്യേണ്ടതാണ്: നാം കർത്താവിനെ രണ്ടോ പത്തോ ഇരുപതോ നാല്പതോ അമ്പതോ ചിലർ അറുപതോ എഴുപതോ വർഷങ്ങളായിട്ടു അറിഞ്ഞിട്ടുള്ളവരായിരിക്കാം. എന്നാൽ അങ്ങിനെയുള്ള ഒരുത്തനും ഏററവും പ്രായംകുറഞ്ഞ വിശ്വാസിക്കും ഇന്നു തന്നെക്കുറിച്ചു കുറെ കൂടി പഠിപ്പാനുണ്ട്. തന്റെ സ്നേഹത്തെ ഗ്രഹിപ്പാൻ സകല ശുദ്ധിമാന്മാരും വേണ്ടിയിരിക്കുന്നതുപോലെ തന്റെ ശക്തിയെ ഉപയോഗിപ്പാനും സകല ശുദ്ധിമാന്മാരും വേണ്ടിയിരിക്കുന്നു.

ലൂക്കോ: ൧൯: ൧൨ലും ഈ വാക്കുതന്നെ ഉപയോഗിച്ചിരിക്കുന്നു. അതു തന്റെ ആത്മീയമായ ഒരു തിരിച്ചുവരവല്ല ശരീരപ്രകാരം തന്നെയുള്ള തിരിച്ചുവരവാകുന്നു എന്നു തെളിവായി കാണിക്കത്തക്കവണ്ണം ഇതിനു പല വാക്കുകൾ ഉപയോഗിച്ചിട്ടുണ്ട്. ഇനിയും അതു തന്റെ പ്രത്യക്ഷതയുടെ സമയവും ആകുന്നു. “അവനെ കർത്താവു തന്റെ പ്രത്യക്ഷതയുടെ പ്രകാശത്താൽ ഒടുക്കിക്കളയും” ൨ തെസ്സ ൨: ൮. ചിലപ്പോൾ ആ വാക്കുതന്നെ സന്നിധി എന്ന അർത്ഥത്തിൽ ഭാഷാന്തരം ചെയ്യപ്പെട്ടിരിക്കുന്നു. താൻ മുൻകാലത്തു തന്റെ ശിഷ്യന്മാരുടെ ഇടയിൽ ഏതുപ്രകാരം താമസിച്ചിരുന്നുവോ അപ്രകാരം തന്നെ താൻ ശരീരത്തിൽ ദൃശ്യമായ രൂപമുള്ളവനായി തന്നെ വീണ്ടും വരുന്നു. ൧ തെസ്സ ൨: ൧൯. അതുകൂടാതെ താൻ ഇനിയും വരുന്നതു ഭരിപ്പാനായിട്ടാണ്. ഇനിയും താൻ വരുമ്പോൾ ദീർഘദർശിമാർ പ്രവചിക്കയും ശുദ്ധിമാന്മാർ ആറായിരം വർഷക്കാലത്തോളം കാത്തിരിക്കയും ചെയ്തിട്ടുള്ളതായ അത്ഭുതമാന്ന നീതിയിൻ ഭരണത്തെ താൻ ഭൂമിയിൽ സ്ഥാപിക്കും. അതു അടുത്തുവരുന്നു. അതു മഹത്വത്തിനും നീതിക്കും അവസാനമില്ലാത്ത ഒരു രാജ്യമായിരിക്കും. ആകയാൽ കർത്താവിനെ സംബന്ധിച്ചിടത്തോളം തനിക്കു അതു തിരിച്ചുവരവിന്റെയും പ്രത്യക്ഷതയുടേയും തന്റെ മഹത്വകരമായ നീതിയിൻ ഭരണത്തിന്റെയും കാലമാകുന്നു.

ഇനിയും തന്റെ സ്വന്ത ജനങ്ങളെ സംബന്ധിച്ചിടത്തോളം ഒന്നാമതു അതു കർത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നവർക്കു ഉയിർത്തെഴുന്നേല്പിന്റെ സമയമാകുന്നു. ൧ തെസ്സലോനി ൪: ൧൬. അതിനോടു ഏററവും അടുത്ത വിനാഴിക അപ്പോസ്തോലൻ റോമാ ൮-ൽ ‘നമ്മുടെ ശരീരത്തിന്റെ വീണ്ടെടുപ്പു’ എന്നു പറഞ്ഞിരിക്കു

ന്നതായി ജീവനോടിരിക്കുന്ന ശുദ്ധിമാന്മാർ നമ്മുടെ കർത്താവിന്റെ സദൃശത്തിലേക്കു മറുരൂപപ്പെടുന്ന സമയമാകുന്നു. "അവൻ നമ്മുടെ ഹീനതയുള്ള ശരീരത്തെ തന്റെ മഹത്വത്തിൻ ശരീരത്തോടു അനുരൂപപ്പെടുത്തും." അങ്ങിനെ കർത്താവിന്റെ വരവിങ്കൽ ഉറങ്ങിയിരിക്കുന്ന ശുദ്ധിമാന്മാർ ഉയിർത്തെഴുന്നേല്പും ജീവനോടിരിക്കുന്നവർ മറുരൂപപ്പെടുകയും കർത്താവിനെ ആകാശത്തിൽ എതിരേല്പാൻ എടുത്തുകൊള്ളപ്പെടുകയും ചെയ്യും.

മൂന്നാമതായിട്ടു തന്റെ ശിഷ്യന്മാർക്കു അതു വലിയ പ്രതിഫലത്തിന്റെ സമയമാകുന്നു. ൧ കോറി ൪: ൫. "കർത്താവു വരുവോളത്തിനു............അന്നു ഓരോരുത്തനു ദൈവത്തിങ്കൽ നിന്നു താന്താന്റെ പുകഴ്ചയുണ്ടാകും." പുകഴ്ച എന്നു മാത്രമല്ല താന്താന്റെ പുകഴ്ച. എല്ലാം ദൈവത്തിന്റെ കൈകളിൽ നിന്നു കൃപമൂലമാണെങ്കിലും അതു താന്താൻ തന്നെ സമ്പാദിച്ചിരിക്കുന്ന പ്രതിഫലവും പുകഴ്ചയുമാണ്.

തുടരും.

---

## പ്രവചനം [തുടർച്ച]

(കെ. കെ. കുരുവിള ബി. ഏ.)

യറമിയായുടെ പ്രസംഗകാലം അവസാനിച്ചതോടു കൂടി യഹൂദിയാ രാജ്യത്തു വലിയ വ്യത്യാസങ്ങൾ വരുന്നതിന് സംഗതിയായി. ക്രിസ്തുവിന്റെ ജനനത്തിനു അറുനൂറേഴ സംവത്സരങ്ങൾക്കു മുമ്പു നിനുവാപട്ടണത്തെ ശത്രുക്കൾ അധീനപ്പെടുത്തി. വിജയികളായ ബാബിലോൺ ജാതിക്കാർ തങ്ങളുടെ രാജ്യാഭിവൃദ്ധിക്കുവേണ്ടി പലസ്തിൻനാടു മുതലായ അയൽദേശങ്ങളെ സ്വാധീനപ്പെടുത്തുന്നതിനാരംഭിച്ചു. ഈ ഉദ്യമത്തെ വിഫലീകരിക്കുന്നതിനായി എജിപ്റ്റ്ദേശക്കാർ ചെയ്ത ശ്രമം ഫലിച്ചില്ല. ക്രി. മു. ൬൦൫-ൽ കാർക്കമിഷ് എന്ന സ്ഥലത്തു വച്ചു അവർ പരാജിതരായി. ബാബിലോൺ രാജ്യം സമീപരാജ്യങ്ങളെ ഇപ്രകാരം കീഴ്പെടുത്തിക്കൊണ്ടിരിക്കുമ്പോൾ, പലസ്തിൻനാടു ഇവരുടെ ശ്രദ്ധയെ ആകർഷിക്കുകയും യഹോയാക്കിം രാജാവിന്റെ കാലത്തു യഹൂദന്മാരിൽ ഒരു പങ്കിനെ തങ്ങളുടെ ദേശത്തു നിന്നു ഓടിക്കുകയും ചെയ്തു. ബാബിലോൺ അധിപതിമാരുടെ ആജ്ഞാനുസരണം പ്രവർത്തിക്കാമെന്നു വാഗ്ദാനംചെയ്ത സെദക്കിയാ രാജാവ പിന്നീടുമത്സരിച്ചു കൂട്ടുകെട്ടുണ്ടാക്കുകയാൽ അവനെ സ്ഥാനഭ്രംശം ചെയ്കയും, രാജ്യത്തെ മുഴുവനായി ബാബേൽരാജാവു സ്വാധീനപ്പെടുത്തുകയുംചെയ്തു. ഇതുമൂലം ഇസ്രായെൽജനങ്ങളുടെ ആത്മീയവും ലൌകികവുമായ സംഗതികളിൽ വന്നിട്ടുള്ള വ്യത്യാസങ്ങൾ അല്പമല്ലായിരുന്നു. ഇവരിൽ ചിലർ ദീർഘദർശികളാൽ പ്രസ്താവിക്കപ്പെട്ടിരുന്ന വിഷയങ്ങൾ അവാസ്തവങ്ങളാണെന്നും ഇസ്രായേൽജനങ്ങളുടെ ദൈവം ഇതരദൈവങ്ങളാൽ പരാജിതനാക്കപ്പെട്ടു എന്നും വിചാരിച്ചു. വേറെ ചിലർ വേഗം ഈ ഭാവങ്ങൾ വ്യത്യാസപ്പെടുമെന്നും തങ്ങളുടെ രാജ്യം വീണ്ടും ശക്തിപ്പെടുമെന്നും വിശ്വസിച്ചിരുന്നു. മററു ചിലർ ഈ ഉപദ്രവത്തെ ഏതുവിധത്തിൽ പ്രയോജനപ്പെടുത്താമൊ ആ വിധത്തിൽ തന്നെ ഉപയോഗപ്പെടുത്തി. തങ്ങൾക്കു നേരിട്ടിരിക്കുന്ന ഈ വിപത്തു പാപത്തിന്റെ ഫലമാണെന്നും ഇതിനുള്ള നിവാരണം അനുതാപവും മനസ്സുതിരിവുമാണെന്നും അവർ ധരിച്ചു. ഈ വിധത്തിൽ യഹൂദന്മാർ ഭിന്നാഭിപ്രായക്കാരായിരുന്ന കാലത്ത് അവരെ ഭരിച്ചു നടത്തുന്നതിനു യഹോവായാൽ പ്രേരിപ്പിക്കപ്പെട്ട ആൾ ഹെസക്കിയേൽ ദീർഘദർശിയായിരുന്നു.

ഹെസക്കിയേലിന്റെ ചെറുപ്പകാലത്തെ കുറിച്ചു നമുക്കു വലിയ അറിവൊന്നുമില്ല. ൫൯൭-ൽ തടവുകാരനായി പിടിക്കപ്പെട്ടപ്പോൾ, താൻ ദേവാലയത്തിലെ ഒരു ശുശ്രൂഷക്കാരനായിരുന്നു. ബാബിലോൻ ദേശത്തു ചെന്നശേഷം അഞ്ചു വർഷക്കാ

ലത്തോളം താൻ സ്വസ്ഥമായി കാലക്ഷേപം ചെയ്തുവന്നിരുന്നു. ഇതിന്റെ ശേഷം വ്യാകുലപ്പെട്ടിരിക്കുന്നവരും ആശയില്ലാത്തവരുമായ തന്റെ സഹോദരങ്ങളെ യഹോവായെ കുറിച്ചുള്ള അറിവിൽ വളർത്തണമെന്ന് ൫൯൨-ൽ ആണ് അതിയായ ആഗ്രഹവും ദൈവനിയോഗവും ഉണ്ടായത്. തന്റെ ഉപദേശങ്ങളിൽ താൻ യിറമിയാ ദീർഘദർശിയുടെ ശിഷ്യനായിരുന്നു എന്നു നല്ലവണ്ണം തെളിയുന്നുണ്ട്. ദൈവം തന്നെ അവരുടെ മദ്ധ്യത്തിൽ പ്രത്യക്ഷനായി അവരെ ഉദ്ധാരണം ചെയ്യുമെന്നു അവനു നല്ല നിശ്ചയമുണ്ടായിരുന്നു.

ഹെസക്കിയേൽ അടിമയുടെ കാലത്തിനു മുമ്പു ജീവിച്ചിരുന്ന ദീർഘദർശിമാരുടെ ഉപദേശങ്ങളെ പിന്തുടർന്നിരുന്നു എങ്കിലും, സമുദായത്തിലുള്ള തന്റെ സ്ഥിതി മററുള്ളവരിൽ നിന്ന് വ്യത്യാസപ്പെട്ടതായിരുന്നു. ബാബിലോൻ ദേശത്തു വച്ച് അവരുടെ രാജ്യാധികാരം മുഴുവൻ നശിച്ചുപോയല്ലൊ. അവരെ ഒരു സമൂഹമായി ചേർത്തുകൊണ്ടു പോകുന്നതിനു ദൈവഭക്തി ഒന്നല്ലാതെ മററു യാതൊരു മാർഗ്ഗവും ഇല്ലായിരുന്നു.

ഈ സന്ദർഭത്തിൽ ദീർഘദർശിമാർ യഹോവായുടെ ഇഷ്ടത്തെ മനുഷ്യർക്കു വെളിപ്പെടുത്തി കൊടുക്കമാത്രമല്ല, അവരെ ഭരിക്കയും കൂടി ചെയ്യേണ്ട ആവശ്യമുണ്ടായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ താൻ ഈ കാലത്തെ ഒരു പട്ടക്കാരന്റെ കൃത്യം നിർവ്വഹിച്ചുപോന്നു. ഒരു പട്ടക്കാരന് ഞായറാഴ്ച ദിവസങ്ങളിൽ ദേവാലയത്തിൽ പോയി അവിടുത്തെ ആരാധന നടത്തിപ്പോരേണ്ടതു മാത്രമല്ല, പിന്നെയൊ സാധാരണദിവസങ്ങളിൽ അവരുടെ നടത്തയെ സൂക്ഷിക്കുക, ധനാഗമമാർഗ്ഗങ്ങളിൽ അവർക്കു സഹായിക്കുക, സമുദായാഭിവൃദ്ധിക്കായി ശ്രമിക്കുക, മുതലായവകൂടെ വേണ്ടിയിരുന്നു. ഏവംവിധങ്ങളായ ജോലികളെ അത്രെ ഹെസക്കിയേൽ നിർവ്വഹിച്ചത്. ആദ്യമായി താനൊരു ഭരണകർത്താവായിരുന്നു. ജനങ്ങളെ ഭരിക്കുന്നതിനു എത്രമാത്രം താല്പര്യമുള്ളവനായിരുന്നുവൊ അത്രത്തോളമൊ അതിലധികമൊ ദൈവത്തിന്റെ ഇഷ്ടത്തെ മനുഷ്യർക്കു വെളിപ്പെടുത്തുന്നതിനായി താൻ ശ്രമിച്ചു. ഒരു ദീർഘദർശിയെന്നുള്ള നിലയ്ക്കു ഇസ്രായെൽ മാർഗ്ഗത്തിൽ മറഞ്ഞുകിടന്ന രണ്ടു പ്രധാനസംഗതികളെ പ്രത്യക്ഷമാക്കി.

൧. ഓരോരുത്തനുള്ള ചുമതലകൾ. പിതാക്കന്മാരുടെ ദോഷം കൊണ്ടാണ് തങ്ങൾ ഇപ്പോൾ കഷ്ടത അനുഭവിക്കേണ്ടി വന്നിരിക്കുന്നതെന്നുള്ള പ്രബലമായ ഒരു അഭിപ്രായം അവരുടെ ഇടയിൽ ഉണ്ടായിരുന്നു. ശത്രുക്കളോടു ധാരാളം യുദ്ധം ചെയ്യുന്നതിനാവശ്യം വന്നിട്ടുള്ള ഇസ്രായെൽ ജനങ്ങൾക്കു ഓരോ ആളുകൾ സമുദായാഭിവൃദ്ധിക്കായി പ്രവർത്തിക്കേണ്ടവരെന്നു മാത്രമെ അഭിപ്രായമുണ്ടായിരുന്നുള്ളു. അതുകൊണ്ട് ഓരോരുത്തർക്കും ദൈവത്തോടുള്ള ചുമതലയെക്കുറിച്ചു ജാത്യാലെ അവർ നല്ലവണ്ണം മനസ്സിലാക്കിയിട്ടില്ലായിരുന്നു. ഹെസക്കിയാ ദീർഘദർശിയാണ് ഇതിനെ തെളിവായി അവരോടു പ്രസംഗിച്ചത്. "പിതാക്കന്മാരുടെ കുററത്തെ മക്കളോടു ചോദിക്കയില്ലെന്നും മക്കൾ തന്നെ അവരുടെ ദോഷങ്ങൾക്കു ഉത്തരവാദികളായിരുന്നു എന്നും ഹെസക്കിയേലിന്റെ പുസ്തകം ൧൮-ാം അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

൨. ന്യായപ്രമാണത്തിന്റെ ആവശ്യത്തേയും അതിലുള്ള ഓരോ സംഗതികളെ നിവർത്തിക്കേണ്ട കടമയേയും താൻ നല്ലവണ്ണം അവർക്കു മനസ്സിലാക്കികൊടുത്തു.

ഇസ്രായെൽക്കാർ മാർഗ്ഗസംബന്ധമായ ഒരു സമൂഹം ആണെന്നത്രെ താൻ പ്രസ്താവിച്ചത്. ഈ സമൂഹത്തിന്റെ അദ്ധ്യക്ഷനായിട്ടു യഹോവാ മാത്രമെ ഉള്ളു. യഹോവാ യെരുശലേമിലാണ തന്റെ ജനങ്ങൾക്കു വെളിപ്പെടുന്നത്. ഇപ്രകാരമായിരുന്നു താൻ അവരെ പഠിപ്പിച്ചത്. അതുകൊണ്ടു ബാബിലോണിൽ നിന്നു തിരിച്ചുവന്നതു മുതൽ അവർ ദൈവാലയത്തിൽ പോകുന്നതിനും മററും കാണിച്ചിട്ടുള്ള താല്പര്യം ആരെയും വിസ്മയിപ്പിക്കുന്നതാണ്. അവർ ഇതുവരെയായി ചുററുമുള്ളവരുടെ

ദൈവങ്ങളെ സേവിക്കയൊ യഹോവായുടെ ഉപദേശങ്ങളെ വിട്ടുപോകുകയൊ ചെയ്തിട്ടില്ല. ഈ വലിയ വ്യത്യാസത്തിനായി പ്രവൎത്തിച്ചിട്ടുള്ളതു ഹെസക്കിയായാണ്.

ഒരു ഭരണകൎത്താവും ഒരു ദീൎഘദൎശിയും ആയിരുന്നതുപോലെ തന്നെ ഹെസക്കിയാ സാഹിത്യവിഷയങ്ങളിൽ താല്പൎയ്യമുള്ളവനുമായിരുന്നു. ഈ കാലത്താണ് യോശുവാ, രാജാക്കന്മാർ, ശമുയേൽ, ന്യായാധിപതിമാർ എന്നീ പുസ്തകങ്ങൾ നല്ലവണ്ണം പകൎത്തി പുസ്തകങ്ങളായി എഴുതിയതു്.

ഇസ്രായെൽമക്കളെ അടിമയിൽനിന്നു സ്നേഹമുള്ളവനായ ദൈവം വിടുവിക്കുമെന്നുള്ള ബോധത്തോടെ ഹെസക്കിയാ മരിച്ചു. താൻ മരിച്ചു ഇരുപതു സംവത്സരം കഴിഞ്ഞപ്പോൾ കോറേശ പെൎഷ്യായിലെ രാജാവായി. ൫൨൭-ാമാണ്ടു അവർ പലസ്തീൻനാട്ടിലേക്കു തിരിച്ചു.

ഇസ്രായെൽക്കാർ സ്വദേശത്തുവന്ന ഇരുപതു വൎഷം കഴിഞ്ഞ ശേഷമാണ് ദേവാലയത്തിൻെറ പണി ആരംഭിച്ചതു്. ൫൧൬-ാമാണ്ടു പണി അവസാനിച്ചു. എസ്രായും നെഹെമിയായുമത്രെ ഈ കാലത്തു ജനങ്ങളെ നടത്തി ഭരിച്ചതു്.

ദാനിയേൽ ദീൎഘദൎശിയുടെ മരണാനന്തരമുള്ള ഇസ്രായെൽക്കാരുടെ മാൎഗ്ഗത്തെപ്പററി ശരിയായ പരിജ്ഞാനം ഉണ്ടാകണമെങ്കിൽ ഒന്നാം നൂററാണ്ടു വരെയുള്ള ചരിത്രം ചുരുക്കമായിട്ടെങ്കിലും അറിഞ്ഞിരിക്കേണ്ടതുകൊണ്ടു അതിനെ താഴെ ചേൎക്കുന്നു. ൫൩൮-ാമാണ്ടു ബാബിലോൻ രാജ്യം പേൎഷ്യാക്കാൎക്കു ആധീനപ്പെട്ടുപോയി. ഏകദേശം ൨൦൦ വൎഷത്തോളം ലോകത്തെ മുഴുവൻ ഇവർ അടക്കി ഭരിച്ചു. ൩൩൩-ാമാണ്ടു ഐസ്സസ് എന്ന യുദ്ധത്തിൽ വച്ചു് അലക്സാണ്ഡർ മഹാരാജാവ് ഏഷ്യായുടെ പടിഞ്ഞാറെ ഭാഗത്തിൻെറ ആധിപത്യം കൈവശപ്പെടുത്തുകയും പലസ്തീൻനാടു അങ്ങിനെ തൻെറ കൈവശത്തിൽ ആകുകയും ചെയ്തു. ൩൨൩-ൽ അലക്സാണ്ഡർ മഹാരാജാവിനു് അകാലവിയോഗം സംഭവിക്കുകയും പലസ്തീൻനാടിനുവേണ്ടി തൻെറ സേനാനായകന്മാർ തമ്മിൽ പല തൎക്കങ്ങൾ ഉണ്ടാകുകയും ചെയ്തു. ഈ കാലത്തു യഹൂദന്മാർ പല ആളുകളാൽ ഭരിക്കപ്പെടുന്നതിനു സംഗതിയായി.

മൂന്നാം നൂററാണ്ടിൽ യഹൂദന്മാർ പൊതുവെ ഈജിപ്തുരാജാക്കന്മാരായ ടോളമിസിൻെറ ഭരണത്തിനു കീഴ്പ്പെട്ടിരുന്നു എന്നു മിക്കവാറും പറയാവുന്നതാണ്. രണ്ടാം നൂററാണ്ടിൻെറ ആദ്യകാലത്തു വലിയവനായ ആൻറിയോക്കസ് പലസ്തീൻനാടിനെ ഈജിപ്തുകാരുടെ കൈയിൽനിന്നു എടുക്കുകയും ൧൯൮ വരെ തൻെറ രാജ്യത്തോടു ചേൎക്കുകയും ചെയ്തു. ഇതിൻെറ ശേഷമത്രെ മക്കാബിയക്കാർ ലഹളയുണ്ടാക്കിയതു്. ഇവരുടെ ലഹള ൧൬൩-ാമാണ്ടു വരെ ഉണ്ടായിരുന്നു.

തുടരും.

---

## സുറിയാനിസഭയിലെ നവീകരണം. [തുടൎച്ച]

[വ. ദി. ശ്രീ. വികാരി ജനറാൽ അബ്ബ തോമ്മാകത്തനാർ]

മാർ കൂറിലോസു എന്ന പരദേശമെല്പട്ടക്കാരനും മാർ അത്താനാസ്യോസും കൂടി മാർ ജോസഫ് ദീവന്നാസ്യോസിനു് വിരോധമായി വടക്കു കോലഞ്ചേരി പള്ളിയിൽ ഒരു പൊതുയോഗം വിളിച്ചുകൂട്ടിയതായും മാർ ദീവന്നാസ്യോസിനു് വിരോധമായി എന്താണ് പ്രവൎത്തിക്കേണ്ടതെന്നുള്ള സംഗതിയിൽ മാർ കൂറീലോസും മാർ അത്താനാസ്യോസും തമ്മിൽ ഭിന്നിച്ചു പിരിഞ്ഞതായും ഞാൻ മുമ്പു പറഞ്ഞിരുന്നുവല്ലൊ. ഇങ്ങിനെ ഇവർ തമ്മിൽ പിരിഞ്ഞശേഷം ഇവർ ഒരുമിച്ചു കൂടി ആലോചിക്കയൊ വല്ലതും പ്രവൎത്തിക്കയൊ ചെയ്തിട്ടുണ്ടെന്നു തോന്നുന്നില്ല.

ഈ കാലത്തു സുറിയാനിസമുദായം വക വളരെ പണം ബ്രിട്ടീഷ് ഖജനാവിൽ അനാമത്തായിട്ട് ഇരുപ്പുണ്ടായിരുന്നതിനാൽ ഈ മേല്പട്ടക്കാർ മൂവരും അന്യോന്യം പിടിക്കുന്നതിന് അതു ഒരു വിഷയമായി തീൎന്നു. ഇവർ തമ്മിൽ ഈ പണത്തെ പ്രതിയുണ്ടായ മത്സരത്തിന്റെ വൃത്താന്തത്തിനു മുമ്പു ഇങ്ങിനെ പണം അനാമത്തു വരാനുണ്ടായ കാരണം എന്താണെന്ന് സംക്ഷേപമായി വിവരിക്കുന്നതു് അസ്ഥാനത്താകയില്ലെന്നു തോന്നുന്നു. സി. എം. എസ് മിഷ്യനറിമാരും ചേപ്പാട്ടു മാർ ദിവന്നാസ്യോസും തമ്മിൽ പിണങ്ങി പിരിഞ്ഞതുകൊണ്ടു അവരുടെ പൊതുവായ അനുഭവത്തിൽ ഇരുന്ന വസ്തുക്കൾ വിററു പണം ഭാഗിച്ചെടുക്കുന്നതിന് രണ്ടു കൂട്ടരുടെയും സമ്മതപ്രകാരം പഞ്ചായക്കാർ വിധിച്ചു. വിശേഷമായ പല വസ്തുക്കൾ ഇങ്ങിനെ അന്യാധീനപ്പെട്ടു പോയി. ഇതിൽ ഒരു വസ്തുവാണ് പ്രസിദ്ധപ്പെട്ട മൺകോട്ടനിലം. ഇതിന് ഇപ്പോൾ രണ്ടുലക്ഷം രൂപാ വിലപിടിക്കുമെന്നു തോന്നുന്നു. ഇതു ഒരു നിസ്സാരമായ വിലയ്ക്കാണ് അന്നു വില്ക്കപ്പെട്ടതെന്ന് വിശേഷിച്ചു പറയേണ്ടല്ലൊ. വസ്തുക്കൾ വിററു ഈടാക്കിയ പണത്തിൽ മിഷ്യനറിമാരുടെ ഭാഗം അവർ വാങ്ങിച്ചു. മറെറഭാഗം മെത്രാന്റെ (ചേപ്പാട്ടുമെത്രാന്റെ) പക്കൽ കൊടുക്കരുതെന്നു സുറിയാനിക്കാരിൽ ചിലർ ഹൎജ്ജി ബോധിപ്പിക്കയാൽ അതു ബ്രിട്ടീഷ് ഖജനാവിൽ അനാമത്തായി സൂക്ഷിച്ചു. സുറിയാനി സമുദായം വകയായി വട്ടിക്കിട്ടിരുന്ന ൩൦൦൦ പൂവരാഹൻ അതായതു പതിനായിരത്തി അഞ്ഞൂറു രൂപായുടെ പലിശയും മെത്രാനെ ഏല്പിക്കരുതെന്ന് ഹൎജ്ജിയുണ്ടായതുകൊണ്ടു അതും ഖജനാവിൽ ഇരിപ്പായി. ചേപ്പാട്ടുമാർ ദിവന്നാസ്യോസിന്റെ കാലം മുതൽ അനാമത്തായിരുന്ന ഈ രണ്ടിനം രൂപാ വാങ്ങിക്കുന്നതിന് മാർ മത്ത്യൂസ് അത്താനാസ്യോസും മാർ യോയാക്കിം കൂറിലോസും (പാരദേശികൻ) മാർ ജോസഫ് ദിവന്നാസ്യോസും (പുലിക്കോട്ടു) തമ്മിൽ അന്യോന്യം മത്സരിച്ച് ശ്രമിച്ചു. ഈ മേല്പട്ടക്കാരിൽ ഓരോരുത്തരും തനിക്കാണ് പണം കിട്ടേണ്ടതു് എന്നും മററവൎക്കു രണ്ടുപേൎക്കും കൊടുത്തുകൂടായെന്നും വാദിച്ചു. യാക്കോബായ പാത്രിയൎക്കീസിന്റെ പ്രതിപുരുഷന്മാരായ മാർ കൂറിലോസും മാർ ദിവന്നാസ്യോസും തമ്മിൽ മുമ്പെ തന്നെ ഉണ്ടായിരുന്ന മത്സരം ഈ പണത്തിന്റെ ഏൎപ്പാടിൽ കുറെ കൂടെ വൎദ്ധിച്ചു. യാക്കോബായ പാത്രിയൎക്കീസിന് ഈ വക പണത്തിന്മേൽ യാതൊരു അവകാശവും ഇല്ലെന്നും അതിനാൽ പാത്രിയൎക്കീസിന്റെ പ്രതിപുരുഷന്മാരായ മാർ ജോസഫ് ദിവന്നാസ്യോസിനൊ മാർ കൂറിലോസിനൊ കൊടുക്കരുതെന്നും ഈ പണം മലങ്കരെയുള്ള സ്വതന്ത്രസുറിയാനിസഭയ്ക്കുള്ളതാണെന്നും ആ സഭയുടെ ന്യായമായ മേലദ്ധ്യക്ഷനായ മാർ മത്ത്യൂസ് അത്താനാസ്യോസിന്റെ പക്കൽ അതു കൊടുക്കപ്പെടണമെന്നും മററും സുറിയാനിക്കാർ ബ്രിട്ടീഷ് ഗവൎമ്മെണ്ടു മുമ്പാകെ ഹൎജി ബോധിപ്പിക്കയും അതനുസരിച്ചു പണം മത്ത്യൂസ് അത്താനാസ്യോസിനെ ഏല്പിക്കേണ്ടതാണെന്ന് ബ്രിട്ടീഷ് റസിഡെണ്ട് അഭിപ്രായം എഴുതുകയും പണം മാർ അത്താനാസ്യോസിന് കൊടുക്കുന്നതിന് ഗവൎമ്മെണ്ടു തീരുമാനിക്കയും ചെയ്തു. ഇതിലെല്ലാം മാർ അത്താനാസ്യോസിനുവേണ്ടി പ്രവൎത്തിച്ചിട്ടുള്ള സുറിയാനിക്കാരിൽ ഒരു മുഖ്യൻ കോട്ടയത്തു കുര്യൻ റൈട്ടർ ആയിരുന്നു.

മലങ്കരെ സുറിയാനിസഭയെ നിഷ്കളങ്കമായി സ്നേഹിച്ചിരുന്ന ബേക്കർ കുടുംബക്കാരിൽ ഒരാളും അന്നത്തെ സി. എം. എസ്. മിഷ്യനറിമാരിൽ പ്രധാനിയുമായിരുന്ന ഹെൻറി ബേക്കർ മാർ അത്താനാസ്യോസിനു വലിയ സഹായി ആയിരുന്നു. അന്നത്തെ ബ്രിട്ടീഷ് റസിഡെണ്ടായിരുന്ന ജി. ബല്ലാർഡ് മലങ്കരസഭയേയും അതിന്റെ ക്ഷേമത്തേയും സംബന്ധിച്ചു താല്പൎയ്യമുള്ള ആളും മാർ അത്താനാസ്യോസിന്റെ ഇഷ്ടനും ആയി തീൎന്നതിന്റെ ഒരു കാരണം ഹെൻറി ബേക്കറിന്റെ പ്രേരണയാണ്. ബ്രിട്ടീഷ് റസിഡെണ്ടു തിരുവിതാംകൂർ ദിവാൻ മുതലായ വലിയ ഉദ്യോഗസ്ഥന്മാരെല്ലാം മാർ അത്താനാസ്യോസിന്റെ വലിയ ഇഷ്ടന്മാരായി തീൎന്നു. അദ്ദേഹം പ്രവേശിച്ച സകല വ്യവഹാരങ്ങളിലും എന്നു വേണ്ട സകലത്തിലും അദ്ദേഹം വിജയിയായി ഭവിച്ചു. മാർ അത്താനാസ്യോസ് മലങ്കരക്കു ഒരു രാജാവു തന്നെ ആയെന്നു പറഞ്ഞാൽ കഴിഞ്ഞു. കൊച്ചി തിരുവിതാംകൂർ രണ്ടു സംസ്ഥാനങ്ങളിലുമുള്ള

തഹശിൽദാരന്മാർ മുതലായ ഉദ്യോഗസ്ഥന്മാർപോലും മാർ അത്താനാസ്യോസു എന്ന ശബ്ദം കേൾക്കുമ്പോൾ ഭ്രമിക്കത്തക്കവണ്ണമായിരുന്നു അദ്ദേഹത്തിൻെറ പ്രാഭവം. ആരുടെ അടുക്കലും ഒരു സംഗതിവശാലും താഴുകയൊ കുനിയുകയൊ ചെയ്യുന്നതു് ഇദ്ദേഹത്തിൻെറ പ്രകൃതിക്കു ചേരാത്ത ഒരു സംഗതിയായിരുന്നു. ദിവാൻ മുതലായവരെ സ്വാധീനമാക്കിയതു സേവകൊണ്ടൊ മുഖസ്തുതികൊണ്ടൊ അല്ല. അദ്ദേഹം ദിവാൻജിമാക്കു എഴുത്തു എഴുതുമ്പോൾ എൻെറപ്രിയ ദിവാനെ എന്നു പറഞ്ഞാണ് എഴുത്തു ആരംഭിക്കുന്നതു്. അല്ലാതെ യുവർ എക്സലൻസി എന്നും മററുമുള്ള ബഹുമാനപദങ്ങളൊന്നും എഴുതാറു പതിവില്ല. ഇദ്ദേഹം ദിവാൻജിമാരോടും മററും സംസാരിക്കുന്ന സമ്പ്രദായം എങ്ങിനെയാണെന്നു് മനസ്സിലാക്കുന്നതിനായി പാത്രിയക്കീസ് വന്ന കാലത്തു തിരുവിതാംകൂറിൽ ദിവാനായിരുന്ന ശേഷയ്യാശാസ്ത്രിയും മാർ അത്താനാസ്യോസും തമ്മിലുണ്ടായ ഒരു സംഭാഷണം ഇവിടെ ചേക്കുന്നതു് കൊള്ളാം എന്നു തോന്നുന്നു. ദിവാൻ—പാത്രിയക്കീസ് തന്ന സ്ഥാനം അദ്ദേഹം റദ്ദ് ചെയ്തിരിക്കുന്നു എന്നു പറയുന്ന സ്ഥിതിക്ക് പിന്നെ സ്ഥാനം ഉണ്ടെന്നു പറയാനുള്ള ന്യായം എന്താണ്? മാർ അത്താനാസ്യോസു—കൊള്ളാം ദിവാനെ ഞാനും നിങ്ങളോടു ഒരു ചോദ്യം ചോദിക്കും. ഒരുവൻ സ്വാമിയാരാക്കപ്പെട്ടശേഷം അയാളെ സ്വാമിയാരല്ലാതാക്കുവാൻ കഴിയുന്നതാണോ? ഈ സംഭാഷണത്തിലെ ഭാഷാരീതികൊണ്ടു ദിവാൻജി മുതലായവരോടു മാർ അത്താനാസ്യോസ് ഏതുവിധത്തിലാണ് പെരുമാറി വന്നിരുന്നതു എന്നു കാണാവുന്നതാണ്.

ഇനിയും മാർ കൂറിലോസിനെപ്പററിയാണ് പറയേണ്ടതു്. ഇദ്ദേഹം തൻെറ സഹോദരൻെറ ബന്ധുതദേശമാകുന്ന തിരുവല്ലായിൽ താമസിച്ചിരിക്കുമ്പോൾ രോഗപീഡിതനായി. ഇതിനു കുറെക്കാലം മുമ്പു തന്നെ ഇദ്ദേഹത്തെ ഒരു രോഗം ബാധിച്ചിരുന്നു. ഈ രോഗം എന്താണെന്നുള്ളതിനെ സംബന്ധിച്ച് അഭിപ്രായവ്യത്യാസമുണ്ട്. ഒരു ദീനത്തിനുവേണ്ടി സേവിച്ച മരുന്നു വകമറിച്ചിലായിപോയതാണ് ഈ ദീനത്തിൻെറ കാരണം. ആദിത്യരശ്മിക്കു തുല്യമായിരുന്ന മാർ കൂറിലോസിൻെറ മുഖവും ശരീരവും കാലക്രമേണ മെലിയുകയും പലവക പരുക്കളാൽ നിറയുകയും കാണികൾക്കു സഹതാപം തോന്നത്തക്ക സ്ഥിതിയിൽ ആകയും ചെയ്തു. ഈ സ്ഥിതിയിൽ കുറെ കാലങ്ങൾ കഴിഞ്ഞശേഷം ഇദ്ദേഹം തിരുവല്ലായിൽ എത്തി താമസിക്കുന്ന ഒരവസരത്തിലാണ് ദീനം ശക്തിപ്പെട്ടിട്ടു കിടപ്പിലായതു്. രോഗം ക്രമേണ അധികരിക്കയും ആശയില്ലെന്നു് കാണികൾക്കും രോഗിക്കും തോന്നുകയാൽ അന്ത്യക്രൂശ കഴിക്കയും ചെയ്തു. ഇങ്ങിനെ ഇരിക്കവെ വടക്കു് മുളന്തുരുത്തി ഇടവകയിലെ ഒരു പ്രധാനിയും കുറെ ആളുകളും കൂടെ ദീനം കാണ്മാൻ വന്നു. മുളന്തുരുത്തി ഇടവകക്കാരായ ഇവൎക്കു മാർകൂറിലോസിൻെറ മേലുണ്ടായിരുന്ന പ്രേമം നിമിത്തമൊ ഈ പരദേശമേല്പട്ടക്കാരൻെറ ശരീരം സ്വന്ത ഇടവകയിൽ അടക്കം ചെയ്വാൻ ഇടവരുന്നപക്ഷം മൂഢതയിലും അന്ധവിശ്വാസത്തിലും കവിഞ്ഞിരിക്കുന്ന വടക്കരിൽനിന്നു് ഇടവകയോഗത്തിനു വസൂൽ ആകാവുന്ന കബറിങ്കലെ വരവിനെ ആഗ്രഹിച്ചൊ തിരുവല്ലാ ഇടവകക്കാർ ചെയ്യുന്ന പരിപാലനം മതിയാകുന്നില്ലെന്നു വിചാരിച്ചിട്ടൊ മുളന്തുരുത്തിക്കാർ രോഗിയെ ബോട്ടിൽ കയററിക്കൊണ്ടു പോകയും തിരുവല്ലാ ഇടവകക്കാർ തടസ്സം പറയാതെ അനുവദിക്കയും ചെയ്തു. രോഗിയായ മേല്പട്ടക്കാരൻ മുളന്തുരുത്തിൽ എത്തിയശേഷം പള്ളിക്കര പള്ളിയിൽ ഇരുന്നിരുന്ന മാർ അത്താനാസ്യോസ് അദ്ദേഹത്തെ രോഗക്കിടക്കയിൽ ചെന്നു കാണുകയും കുഞ്ഞാടിൻെറ രക്തത്തേയും വിശ്വാസംമൂലമുള്ള നീതീകരണത്തേയും സ്വൎഗ്ഗീകഭാഗ്യത്തേയും പ്രധാന ഇടയൻ വെളിപ്പെടുമ്പോൾ അവിടെ സന്തോഷത്തോടു കാണപ്പെടണമെന്നുള്ളതിനെയും മററും കുറിച്ചു ഒരു ഗുണദോഷം പറകയും രോഗി ശ്രദ്ധയോടും താല്പൎയ്യത്തോടും കേൾക്കയും ചെയ്തു. ഈ കാലത്തു യാക്കോബുപാത്രിയക്കീസ് കാലം ചെയ്കയും പത്രോസു പാത്രിയക്കീസ് സ്ഥാനാരോഹണം ചെയ്കയും ചെയ്തു. പാത്രിയക്കാസ്ഥാനത്തിൻെറ ന്യായമായ അവകാശി താനായിരുന്നു എന്നും തനിക്കു സുഖമുണ്ടായിരുന്നെങ്കിൽ മർദിനിൽ എത്തി സ്ഥാനം പ്രാപിക്കുമായിരുന്നു എന്നും മാർ കൂറി

ലോസ് പറകയുണ്ടായി. മുളന്തുരുത്തി ഇടവകക്കാർ ഇദ്ദേഹത്തെ വേണ്ടപോലെ പരിപാലിച്ചെങ്കിലും രോഗത്തിന്റെ സ്ഥിതി ആശക്കപ്പുറമായി പൊയതുകൊണ്ടു അദ്ദേഹം അവിടെ വച്ചു തന്നെ ചരമഗതിയെ പ്രാപിക്കയും അവിടെ കബറടക്കപ്പെടുകയും ചെയ്തു. ഇതു ൧൦൭൦ ചിങ്ങത്തിൽ ആണെന്നു തോന്നുന്നു.

(തുടരും.)

## യാക്കോബായ സഭയും കുത്തഴിഞ്ഞ പുസ്തകവും [തുടച്ച]

യാക്കോബായ പാത്രിയക്കീസിന്റെ അഭിപ്രായങ്ങളോടു മലയാളത്തെ യാക്കോബ്യർ യോജിക്കുന്നില്ലെന്നാണു ഇനിയും കാണിപ്പാൻ പോകുന്നതു.

൧൨. മൂറോൻ. പത്രോസ് പാത്രിയക്കീസ് സുറിയാനിയിൽ എഴുതി മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെക്കൊണ്ടു തർജ്ജമചെയ്യിച്ച് അച്ചടിപ്പിച്ചിട്ടും "സുറിയാനിക്രിസ്ത്യാനികളുടെ നടപടിക്രമം" എന്നു പേരോടു കൂടിയതുമായ പുസ്തകത്തിൽ നിന്നു ചില ഭാഗങ്ങൾ പദംപ്രതി താഴെ വലിയക്ഷരത്തിൽ പകർത്തുന്നു. "അഭിഷേകതൈലമായ ശുദ്ധമുള്ള മൂറോൻ ഇല്ലാത്തവന്റെ മാമോദീസാ യോഹന്നാന്റെ മാമോദീസാപോലെ വെള്ളംകൊണ്ടു മാത്രം അല്ലാതെ പരിശുദ്ധാത്മാവു അവനിൽ ആവസിച്ചിട്ടില്ല". "ശുദ്ധമുള്ള മൂറോൻ എന്ന തൈലം ഇല്ലാത്തവക്കു പരിപൂർണ്ണമുള്ള മാമോദീസായില്ല. അവരുടെ മാമോദീസാ യോഹന്നാന്റെ മാമോദീസാ പോലെ അനുതാപത്തിൽ ഉൾപ്പെട്ടതല്ലാതെ റൂഹാദക്കുദിശായിൽ ഉൾപ്പെട്ടതല്ല". "പാത്രിയക്കീസിനല്ലാതെ മററാരുത്തനും മൂറോൻ കൂദാശ ചെയ്വാൻ ദൈവത്തിൽ നിന്നു അധികാരമില്ല". (പുറങ്ങൾ ൩. ൯, ൧൩) "രക്ഷക്കു വെള്ളത്തോടു ആത്മാവിന്റെ ശക്തി കലർത്തി കൊടുത്തിട്ടു അതിൽനിന്നു മനുഷ്യനെ ജനിപ്പിക്കണമെന്നു ദൈവം നിശ്ചയിച്ചിരിക്കുമ്പോൾ" എന്നാണു പത്രികാധിപർ പറഞ്ഞിട്ടുള്ളതു. (൧൭ കർക്കടകത്തിലെ പത്രിക പുറം ൧൩൦) വെള്ളത്തിൽ ആത്മാവിന്റെ ശക്തി കലർന്നിരിക്കുന്നതുകൊണ്ടു അതാണു മനുഷ്യനെ വീണ്ടും ജനിപ്പിക്കുന്നതെന്നാണു പത്രികാധിപരുടെ അഭിപ്രായം. മൂറോനിൽ ആണു ആത്മാവിരിക്കുന്നതെന്നും മൂറോനാണു വീണ്ടും ജനിപ്പിക്കുന്നതു എന്നും വെള്ളം ആത്മാവിന്റെ ആവാസത്തെ വരുത്തുന്നില്ലെന്നും ആണു പാത്രിയക്കീസിന്റെ അഭിപ്രായം. മതസംഗതി എഴുതിയ മല്പാന്റെ അഭിപ്രായം ഈ രണ്ടുമല്ല. മതസംഗതി പറയുന്നതാവിതു:—"മാമോദീസാ മുതലായ കൂദാശകളിൽ ഉപയോഗിച്ചുവരുന്ന മൂറോൻ സൈത്തു വെള്ളം മുതലായ സാധനങ്ങളും..................ദൈവത്തിൽ നിന്നു നാം കൈക്കൊള്ളുന്ന നൽവരങ്ങളെയും നാം വിശ്വസിക്കേണ്ടവയും പ്രവർത്തിക്കേണ്ടവയുമായ മുറകളെയും മിശിഹാ പ്രവർത്തിച്ചവയും ദൈവാത്മാവു അപ്രത്യക്ഷമായി പ്രവർത്തിക്കുന്നവയുമായ ഓരോ വ്യാപാരങ്ങളെയും ദൃഷ്ടാന്തപ്പെടുത്തി കാണിക്കുന്നവയാകുന്നു". "വിശുദ്ധതൈലങ്ങൾ കൊണ്ടുള്ള ഉപയോഗം നാം മിശിഹായെ ധരിക്കയും ശുദ്ധമുള്ള റൂഹായാൽ വീണ്ടും ജനിക്കയും തന്നാൽ ജീവങ്കലേക്കു മുദ്രകുത്തപ്പെടുകയും ചെയ്യണമെന്നു പഠിപ്പിക്കയും അങ്ങിനെ ചെയ്യുന്നു എന്നു ക്രിയയാൽ ദൃഷ്ടാന്തപ്പെടുത്തി കാണിക്കയും ചെയ്യുന്നു". (പുറങ്ങൾ ൧൨—൨൧) വീണ്ടും ജനിക്കണമെന്നു പഠിപ്പിക്കയും വീണ്ടും ജനിക്കുന്നു എന്നു ക്രിയയാൽ ദൃഷ്ടാന്തപ്പെടുത്തി കാണിക്കയും ചെയ്യുന്നതാണു മൂറോന്റെ ഉപയോഗമെന്നു ഇവിടെ സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. വീണ്ടും ജനിപ്പിക്ക അല്ലെങ്കിൽ പരിശുദ്ധാത്മാവിന്റെ ആവാസത്തെ ഉണ്ടാക്കുക എന്നതാണു മൂറോന്റെ ഉപയോഗം എന്നുള്ള പാത്രിയക്കീസിന്റെ അ-

ഭിപ്രായത്തോടു ഈ മതസംഗതി അശേഷം യോജിക്കുന്നില്ല. വെള്ളത്തിന്റെ ശക്തിയെ പററിയുള്ള പത്രികാധിപരുടെ അഭിപ്രായത്തോടും ഈ മതസംഗതി യോജിക്കുന്നില്ല. വീണ്ടുംജനനത്തിന്റെ സാക്ഷാൽ കാരണമായിരിക്കുന്നതു് എന്താണെന്നു് മതസംഗതി പറയുന്നുണ്ടു്. അതാവിതു:—"ഭക്തിയോടും വിശ്വാസത്തോടും കൂടെ മാമോദീസാ മുതലായ കൂദാശകളെ കൈക്കൊള്ളേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ പുത്രസ്വീകാരവും ദൈവസ്നേഹവും ലഭിക്കുന്നതു് വിശ്വാസം വഴിയായിട്ടത്രെ". (പുറങ്ങൾ, ൧൧-൧൨) പുത്രസ്വീകാരം അഥവാ വീണ്ടുംജനനം വിശ്വാസം വഴിയായിട്ടാണു് സാധിക്കുന്നതെന്നും മൂറോനൊ വെള്ളമൊ വീണ്ടുംജനനത്തെ ഉണ്ടാക്കുന്നില്ലെന്നും മതസംഗതി സ്പഷ്ടമായി പഠിപ്പിക്കുന്നു.

"മൂറോൻ ഇല്ലാത്ത മാമോദീസാ റൂഹാദക്കുദിശായിൽ ഉൾപ്പെട്ടതല്ല" എന്നു പറയുന്ന പാത്രിയക്കീസ് മൂറോൻ ഇല്ലാത്തവർ സാക്ഷാൽ മാമോദീസാ കൈക്കൊണ്ടവരല്ലെന്നും വീണ്ടും ജനിച്ചവരല്ലെന്നും അഭിപ്രായമുള്ള ആളാണെന്നു് തെളിയുന്നു. വീണ്ടും ജനിക്കാത്തവർ ദൈവരാജ്യത്തിലേക്കു് കടക്കയില്ലെന്നുള്ളതിനു് തർക്കമില്ലല്ലൊ. അതുകൊണ്ടു മൂറോൻ ഇല്ലാത്ത അംഗ്ലേയക്കാർ മുതലായവർക്കു രക്ഷ ഇല്ലെന്നും അവർ മാമോദീസായില്ലാത്ത പുറജാതികളെ പോലെയാണെന്നുമാണു് പാത്രിയക്കീസിന്റെ മേല്പറഞ്ഞ അഭിപ്രായത്തിൽ നിന്നു തിരുമാനിക്കേണ്ടതു്. പാത്രിയക്കീസ് പറയുന്ന അർത്ഥത്തിൽ റോമൻകത്തോലിക്കാസഭയ്ക്കും മൂറോൻ ഇല്ല. യാക്കോബ്യരുടെ കാനോനിൽ പറയുന്ന മരുന്നുകൾ ചേർത്തു തിളപ്പിച്ചു് എടുക്കുന്ന ഒരു മൂറോനും റോമൻ കത്തോലിക്കാസഭയ്ക്കില്ല. മാമോദീസായിൽ അവർ രണ്ടുതരം വിശുദ്ധതൈലങ്ങൾ ഉപയോഗിക്കുന്നുണ്ടു്. ഇതു രണ്ടും ഓരോ ഇടവകയുടെ മേല്പട്ടക്കാരനാൽ ശുദ്ധീകരിക്കപ്പെട്ടിട്ടുള്ളവയാണു്. രണ്ടിന്റെയും വസ്തു ഒലീവു് എണ്ണ തന്നെ. ഒലിവെണ്ണയോടു കൂടെ മററു യാതൊന്നും ചേർക്കയില്ല. രണ്ടുതരം വിശുദ്ധതൈലങ്ങളുടെ ശുദ്ധീകരണശുശ്രൂഷ രണ്ടാണെന്നു മാത്രമെ ഭേദമുള്ളു. "പാത്രിയക്കീസിനല്ലാതെ മറെറാരുത്തനും മൂറോൻകൂദാശ ചെയ്വാൻ ദൈവത്തിൽനിന്നു് അധികാരമില്ല". എന്നു പറയുന്ന ആൾ, ഒരു ഇടവകയുടെ മെത്രാനാൽ കൂദാശ ചെയ്യപ്പെട്ട തൈലത്തെ മൂറോനായിട്ടു വകവയ്ക്കയില്ലെന്നു് നിശ്ചയമാണല്ലൊ. അതുകൊണ്ടു് റോമൻകത്തോലിക്കാസഭയിൽ മൂറൊനില്ലെന്നും അതുകൊണ്ടു് അവർ ആസകലം മാമോദീസായില്ലാത്തവരും പരിശുദ്ധാത്മാവിൽനിന്നന്യന്മാരും വീണ്ടും ജനിച്ചവർക്കായിട്ടു മാത്രം ഒരുക്കപ്പെട്ടിരിക്കുന്ന ദൈവരാജ്യത്തിൽനിന്നു ഇതരന്മാരുമാണെന്നു പറയേണ്ടതായി വരുന്നു. ഈ അഭിപ്രായത്തോടു മലയാളത്തെ യാക്കോബ്യരിൽ കാര്യവിവരമുള്ളവരാരും യോജിക്കുമെന്നു തോന്നുന്നില്ല. ഇപ്പോഴത്തെ പാത്രിയക്കീസ് ലണ്ടനിൽ ചെന്നപ്പോൾ ഇംഗ്ലീഷ്സഭയിൽ കൈവയ്പുണ്ടെന്നു് സമ്മതിച്ചു പറഞ്ഞുവല്ലൊ. കൈവയ്പുണ്ടെന്നു് സമ്മതിച്ച സ്ഥിതിക്കു് മാമോദീസാ ഉണ്ടെന്നും സമ്മതിച്ചതായിട്ടാണല്ലൊ വിചാരിക്കേണ്ടതു്. അതുകൊണ്ടു പത്രോസ് പാത്രിയക്കീസിന്റെ അഭിപ്രായത്തോടു നി. വ. ദി. ശ്രീ. അബ്ദുള്ളാ പാത്രിയക്കീസവർകൾ യോജിക്കുന്നില്ലെന്നു തെളിയുന്നു. ഇതുകൂടാതെ കല്ക്കട്ടാ ബിഷോപ്പു് ഇവിടെ വന്നപ്പോൾ അദ്ദേഹം ഇവിടത്തെ യാക്കോബായ മെത്രാന്മാരോടുകൂടെ മദ്ബഹായിൽ കയറി നിന്നതായി കേട്ടിട്ടുണ്ടു്. മാമോദീസാ ഇല്ലാത്ത ഒരാളിനെ മെത്രാന്മാരോടു കൂടെ മദ്ബഹായിൽ കയറിനില്പാൻ അനുവദിക്കയില്ലെന്നു നിശ്ചയമാണു്. മൂറോനില്ലാത്തവർ സാക്ഷാൽ മാമോദീസാ ഇല്ലാത്തവരാണെന്നുള്ള പത്രോസ് പാത്രിയക്കീസിന്റെ അഭിപ്രായത്തോടു ഇവിടത്തെ മെത്രാന്മാർ യോജിക്കുന്നില്ലെന്നു കാണുന്നു.

൧൬. മൂറോൻകൊണ്ടുള്ള സർവ്വാംഗാഭിഷേകം. ടി പുസ്തകത്തിൽ പാത്രിയക്കീസ് പറയുന്നതാവിതു്—: "ഇങ്ങിനെ അവന്റെ ദേഹം മുഴുവനും അരൂപിക്കടുത്ത കുപ്പായംപോലെ ആകുവാൻ തക്കവണ്ണം അഭിഷേകം ചെയ്യുന്നു. ദുരബോധപ്പെടുന്നതായ അവന്റെ ശത്രുക്കളുടെ നേരെ പടച്ചട്ടപോലെ ആ

കുവാനായിട്ടു മൂറോൻ പൂശാതെ ഒരിടവും ശേഷിപ്പിക്കരുതു്". (ടി പുറം, ൮) മലയാളത്തെ പട്ടക്കാർ ഇങ്ങിനെ ചെയ്യുന്നുണ്ടൊ? യേശുമാസർ (ശ്രോതണ്ടാൻ) ഉപദേശി അവർകളെ തന്നെ സ്നാനപ്പെടുത്തിയപ്പോൾ മൂറോൻകൊണ്ടു സർവ്വാംഗാഭിഷേകം ചെയ്യോ? ഇല്ലെന്നു നിശ്ചയമാണു്. അതിനാൽ പാത്രിയക്കീസിന്റെ ഈ അഭിപ്രായത്തോടും മലയാളത്തെ യാക്കോബ്യർ യോജിക്കുന്നില്ലെന്നു കാണുന്നു.

൫൪. കബറിങ്കൽ കുമ്പിടുക. ടി പുസ്തകത്തിൽ പാത്രിയക്കീസ് പറയുന്നതാവിതു:-- "നിങ്ങളുടെ മരിച്ചവരുടെ കബറിങ്കൽ കുമ്പിടുന്നതായി നാം അറിയുന്നു. ദൈവത്തെ അല്ലാതെ മറ്റാരെയും വന്ദിപ്പാനും കുമ്പിടുവാനും നമുക്കു ന്യായമല്ലാത്തതിനാൽ ഇനിമേൽ മരിച്ചുപോയ നിങ്ങളുടെ പിതാക്കന്മാരുടെ കബറിങ്കൽ കുമ്പിടുവാൻ ദൈവത്തിൽനിന്നു നിങ്ങൾക്കു് അധികാരമില്ല". (പുറം ൩൩) ഈ അഭിപ്രായത്തോടു ഇവിടുത്തെ യാക്കോബ്യർ യോജിക്കുന്നുണ്ടൊ? പരുമല മെത്രാച്ചന്റെ കബറിങ്കൽ ആണ്ടുതോറും എത്രയായിരം ആളുകൾ കുമ്പിടുന്നു!

൫൫. പള്ളിയകത്തു ശവമടക്കുക. "മേല്പട്ടക്കാർ പട്ടക്കാർ അയ്മേനികൾ മുതലായ യാതൊരുത്തരുടെയും ശവവും പള്ളിയകത്തു അടക്കരുതു്" എന്നു പാത്രിയക്കീസ് പറഞ്ഞിരിക്കുന്നു. (ടി. പുറം ൩൫) ഈയിട മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ അടക്കിയതു എവിടെ? പള്ളിക്കകത്തൊ പുറത്തൊ? മദുബഹായിലൊ പള്ളിയുടെ നടുവിലൊ അല്ല എന്നും പള്ളിയുടെ ഒരു കോണിൽ ആണെന്നും പറഞ്ഞേക്കാം. ആകട്ടെ പള്ളിക്കു് പുറത്താണെന്നു് പറയാമൊ? പാടില്ല.

൫൬. വിലക്കപ്പെട്ട മാംസം. "വിലക്കപ്പെട്ടതായ പന്നി പോക്കു മുതലായ മൃഗങ്ങളുടെ മാംസം ഭക്ഷിക്കരുതു്" എന്നു പാത്രിയക്കീസ് പറയുന്നു. (ടി. പുറം ൩൬) ഈ അഭിപ്രായത്തോടു മലയാളത്തെ യാക്കോബ്യർ യോജിക്കുന്നുണ്ടോ? ഇല്ലെന്നു് എല്ലാവർക്കും അറിയാം.

൫൭. കാതുകുത്തു്. "പിന്നെയും നിങ്ങളുടെ പെൺപൈതങ്ങളുടെ മേക്കാതു കുത്തുന്നു എന്നും അടിക്കാതു കുത്തി വളർത്തുന്നു എന്നും നാം അറിയുന്നു. ഈ മര്യാദ ഹിന്തുക്കളിൽ നിന്നു നിങ്ങൾ കണ്ടുപഠിച്ചിട്ടുള്ളതാകുന്നു. സുറിയാനിക്കാരായ നമ്മുടെ ക്രമത്തിനു് ഇതു ന്യായമില്ലാത്തതാകുന്നു. നമ്മുടെ പൂർവ്വികപിതാക്കന്മാരുടെ കാലം മുതൽ ഇന്നുവരെ ഈ മര്യാദ നമ്മുടെ ഇടയിൽ നടപ്പില്ല. അതിനാൽ ഇനിമേൽ നിങ്ങളുടെ പെൺപൈതങ്ങളുടെ അടിക്കാതു മാത്രം കുത്തുകയും നിങ്ങളുടെ അവസ്ഥപോലെ പൊന്നുകൊണ്ടൊ വെള്ളികൊണ്ടൊ ആഭരണങ്ങൾ ഉണ്ടാക്കി ഇടുകയും ചെയ്യുന്നതല്ലാതെ അടിക്കാതു കുത്തിവളർത്തുന്നതിനു് ദൈവത്തിൽനിന്നു നിങ്ങൾക്കു അധികാരമില്ല". എന്നിപ്രകാരം പാത്രിയക്കീസ് പറഞ്ഞിരിക്കുന്നു. (ടി. പുറം ൩൬) മേക്കാതു കുത്തുന്നതു് ദൈവവിരോധമായ ഒരു കൃത്യമാണെന്നു് പാത്രിയക്കീസ് പറയുന്നതു് ശരിയാകുന്നെന്നു മലയാളത്തെ യാക്കോബ്യർ സമ്മതിക്കുമൊ? കാതുകുത്തു മുതലായ സംഗതികൾ മനുഷ്യർക്കു യുക്തമെന്നു തോന്നുന്നതുപോലെ ചെയ്യാമെന്നല്ലാതെ കാതുകുത്തിയതുകൊണ്ടൊ കുത്താതിരുന്നതുകൊണ്ടൊ ദൈവത്തിനു് പ്രിയമൊ അപ്രിയമൊ ഉണ്ടാകുന്നതല്ലെന്നു് വിവേകബുദ്ധിയുള്ളവർക്കെല്ലാം അറിയാവുന്നതാണു്. എന്നാൽ മേക്കാതു കുത്തേണ്ടാ എന്നു് പാത്രിയക്കീസ് ഇവിടെ അഭിപ്രായം പറകയല്ല; പിന്നെയൊ അങ്ങിനെ ചെയ്യുന്നതു ദൈവത്തിനു് വിരോധമാണെന്നു് വിധിക്കയത്രെ. ഇതു ദൈവത്തിനു വിരോധമാണെന്നുള്ള പാത്രിയക്കീസിന്റെ അഭിപ്രായത്തോടു യോജിപ്പാൻ ഇവിടെ വല്ല യാക്കോബ്യനും ഉണ്ടൊ എന്നു സംശയമാണു്.

തുടരും.

## പത്രാധിപക്കുറിപ്പുകൾ.

മലങ്കര സഭാതാരക ഈ പ്രാവശ്യം ഇത്രയും താമസിപ്പിച്ചതു് ചില ഇടവകകളിലെ എങ്കിലും ജൂബിലിവൃത്താന്തങ്ങൾ കൂടെ ഇതിൽ ചേക്കണമെന്നു കരുതിയാണു്.

---

മാർത്തോമ്മാ മെത്രാപ്പോലീത്താ വലിയ തിരുമേനിയുടെ സുഖക്കേടു് സാവധാനത്തിൽ ഭേദപ്പെട്ടു വരുന്നു. പരുവു് മുഴുവൻ കരിഞ്ഞിട്ടില്ലാത്തതു കൊണ്ടു ഇപ്പോഴും എഴുന്നേററു നടപ്പാൻ പാടില്ല. തിരുമേനിക്കു പൂൎണ്ണസുഖം നൽകുന്നതിലേക്കായി എല്ലാവിശ്വാസികളും മുടങ്ങാതെ പ്രാൎത്ഥിക്കണമെന്നപേക്ഷിക്കുന്നു.

---

ഡിപ്പ്യൂട്ടികളക്ടർ കോര ഈപ്പൻ ബി. എ. അവർകൾക്കു നേരിട്ട രോഗത്തിനു് കുറവുണ്ടെന്നറിയുന്നതിൽ സന്തോഷിക്കുന്നു. ഇദ്ദേഹം ഒരു സത്യഭക്തനും ആത്മീയകാൎയ്യങ്ങളിൽ വളരെ ശുഷ്കാന്തിയുള്ള ആളുമാണു്. ഗവർമ്മെണ്ടുദ്യോഗത്തോടു കൂടെ സുവിശേഷപ്രസംഗജോലിയും ഇദ്ദേഹം എപ്പോഴും നടത്തികൊണ്ടാണിരുന്നതു്. ഈ വിലയേറിയ ദൈവഭൃത്യനു് പൂൎണ്ണസുഖം ലഭിപ്പാൻ എല്ലാവരും പ്രാൎത്ഥിക്കണമെന്നപേക്ഷിക്കുന്നു.

---

ഡോൿടർ വി. വറുഗീസ്സ് അവർകളെ മംഗലപുരത്തുഡിസ്ത്രിക്ട് മെഡിക്കൽ ഓഫീസറായിട്ടു് ഒരു കൊല്ലത്തേക്കു് ജോലിനോക്കാൻ നിയമിച്ചിരിക്കുന്നതായി അറിയുന്നതിൽ അത്യന്തം സന്തോഷിക്കുന്നു. ഈ ഉദ്യോഗം ഐ. എം. എസു ജയിച്ച ധാരമാക്കല്ലാതെ മററാക്കും ഇതേവരെ കൊടുക്കപ്പെട്ടിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ മഹാനുഭാവൻ തന്റെ ജോലിയിൽ അസാധാരണമായ വൈഭവം പ്രദൎശിപ്പിച്ചിട്ടുള്ള ഒരാളാണു്. കണ്ണുചികിത്സക്കു് തെക്കെ ഇൻഡ്യയിൽവച്ചു് അദ്വിതീയനാണു്. ദൈവഭക്തി രോഗികളുടെ നേരെയുള്ള ദാക്ഷണ്യം ദയാശീലം മുതലായവകൊണ്ടു് ഇദ്ദേഹം അപാരമായ ജനപ്രീതിക്കു് പാത്രീഭവിച്ചിരിക്കയാണു്. അനേകംകൊല്ലങ്ങളായി ഇദ്ദേഹത്തെയുള്ള ജനസമ്മതത്തിന്റെ ആധിക്യംകൊണ്ടു ഭക്ഷണം കഴിക്കുന്നതിനുപോലും കഷ്ടിച്ചാണു് ജനങ്ങൾ സമയം കൊടുക്കുന്നതു്. പരോപകാരാൎത്ഥം തന്റെ ആയുസ്സിനെ വിനിയോഗിക്കുന്ന ഈ മഹാൻ ഉത്തരോത്തരം അഭ്യുന്നതിയും പ്രശസ്തിയും പ്രാപിച്ചുകാണ്മാൻ ഞങ്ങൾ ഹൃദയപൂൎവ്വം പ്രതീക്ഷിക്കുന്നു.

---

ഉദ്യോഗനിയമനം. കെ. എം. ഇട്ടി. ബി. എ. ബി. എൽ. അവർകളെ പറവൂർ മുൻസിപ്പായും കെ. സി. ജോഷ്വാ ബി. എ. ബി. എൽ. അവർകളെ മൂവാററുപുഴെ മുൻസിപ്പായും ജോലിനോക്കാൻ നിയമിച്ചിരിക്കുന്നതു എത്രയും സന്തോഷപ്രദമായിട്ടുള്ളതാണു്. ഇവരെ താമസിയാതെ ഈ ജോലിയിൽ സ്ഥിരപ്പെടുത്തുമെന്നു് വിശ്വസിക്കുന്നു. ഈ മഹാന്മാർ ഉദ്യോഗത്തിൽ അതിയായി ശോഭിക്കുമെന്നും തങ്ങൾക്കും തങ്ങളുടെ ജാതിക്കും സമുദായത്തിനും അനശ്വരമായ യശസ്സിനെ സമ്പാദിക്കുമെന്നും ഞങ്ങൾ ദൃഢമായി വിശ്വസിക്കുന്നു.

---

രസകരമായ ഒരു പുതിയ പുസ്തകം. ൧൬-ാം ശതാബ്ദത്തിലുണ്ടായ ഉദയമ്പേരൂർ സൂനഹദോസിന്റെ കാനോനാകൾ ഒന്നാംഭാഗം ഈ പ്രസ്സിൽ അച്ചടിച്ചു തീൎന്നിരിക്കുന്നു. പ്രകൃതസൂനഹദോസിലെ കാനോനാകൾ അഥവാ തിരുമാന

ങ്ങൾ വായിച്ചാൽ ൧൬-ാം ശതാബ്ദത്തിലെ മലങ്കര സുറിയാനിസഭയുടെ വിശ്വാസ നടപടി സുറിയാനിക്കാരുടെ സാമൂഹ്യസ്ഥിതി ഇവയെല്ലാം മനസ്സിലാക്കാവുന്നതാണ്. സൂനഹദോസിൽ വച്ചു എഴുതപ്പെട്ട കാനോനാപുസ്തകത്തിന്റെ ഒരു പകപ്പ് റോമൻ കത്തോലിക്കാ സുറിയാനിക്കാരനായ പ്രസിദ്ധപ്പെട്ട പുളിക്കീക്കളത്തിൽ പടിയറെ കൊച്ചൗസേഫ് അവർകളുടെ പക്കൽ ഉണ്ടായിരുന്നതു ഞങ്ങൾക്കു കിട്ടി. വേറൊരു പകപ്പ് സി. എം. എസ് പ്രസ്സു. സൂപ്രണ്ടു മിസ്റ്റർ ജോൺ ചാണ്ടിയുടെ കൈവശമുണ്ടായിരുന്നു. ഈ രണ്ടു പുസ്തകങ്ങളും കൂട്ടിനോക്കിയാണ് അച്ചടിപ്പിച്ചിട്ടുള്ളത്. പൂൎവ്വകാലത്തെ മലയാളഭാഷയുടെ ഒരു സ്വരൂപം ഈ പുസ്തകത്തിൽ നിന്നു മനസ്സിലാക്കാമെന്നുള്ളതു് ഇതിന്റെ വേറൊരു ഗുണമാണ്, ഇതിന്റെ ഭാഷ തന്നെ വളരെ നേരമ്പോക്കും രസവും ഉള്ളതാണ്. വില ചക്രം ൩൪ മാത്രം

---

യാക്കോബായ പാത്രിയക്കീസ് എന്ന ലഘുലേഖ പുറപ്പെട്ടശേഷം ഇടവകപത്രിക അതിന് പറഞ്ഞിട്ടുള്ള ആക്ഷേപങ്ങളും അവയ്ക്കു താരക കൊടുത്തിട്ടുള്ള പ്രത്യാഖ്യാനങ്ങളും യാക്കോബായ പാത്രിയക്കീസിന് അന്ത്യോഖ്യാ പാത്രിയക്കീസ് എന്ന സ്ഥാനപ്പേരിന് അൎഹതയില്ലെന്നു തെളിയിക്കുന്ന ന്യായങ്ങളും ചേൎത്തു പ്രസ്തുത ലഘുലേഖക്ക് ഒരു അനുബന്ധം താമസിയാതെ പുറപ്പെടുന്നതാണ്.

---

കോനാട്ടു മല്പാനച്ചൻ അവർകളെ സഭാതാരക ഒരിക്കൽ സ്തുതിക്കയും വേറൊരിക്കൽ ദുഷിക്കയും ചെയ്തു എന്നു ചിലർ കുററം പറയുന്നു. മല്പാനച്ചനെ ഞങ്ങൾ ഒരിക്കലും ദുഷിച്ചിട്ടില്ല. അദ്ദേഹം തൎജ്ജമ ചെയ്തു ഒരു പഴയ സുറിയാനികിത്താബിനെയാണ് താരക ആക്ഷേപിച്ചതു്. മല്പാനച്ചനെ ഞങ്ങൾക്കു ബഹുമാനമാണ്. അദ്ദേഹത്തെ ആക്ഷേപിച്ചു എന്ന് അദ്ദേഹത്തിനു തോന്നുകയില്ലെന്ന് ഞങ്ങൾക്കു ധൈൎയ്യമുണ്ട്. അദ്ദേഹം ഭാഷാന്തരം ചെയ്തിട്ടുള്ള സുറിയാനി കിത്താബു വിശ്വസിക്കാതിരുന്നതു അദ്ദേഹത്തെ അപമാനിക്കയാണെന്ന് ഞങ്ങൾക്കു തോന്നിയിട്ടില്ല. ഇതെല്ലാം പട്ടാംഗയായി വിശ്വസിക്കുന്നവർ സന്ദിഗ്ദ്ധാല്യക്കളായ ശേഷമുള്ളവരുടെ അവിശ്വാസത്തെ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

---

മദ്രാസ് മെയിലിൽ യാക്കോബായ പാത്രിയക്കീസിനെ സംബന്ധിച്ച് ഒരു മുഖപ്രസംഗം കാണുന്നു. അതിന്റെ ചുരുക്കം ഇവിടെ ചേൎക്കുന്നതു കൊള്ളാമെന്ന് തോന്നുന്നു. മലങ്കരസഭ സെലൂക്ക്യായിലെ നെസ്തോറിയ മഫ്രിയനായുമായുള്ള സംബന്ധത്തിൽ ദീൎഘകാലങ്ങൾ കഴിച്ചശേഷം റോമാപാപ്പായുടെ കീഴിലായി. ഏതാനും കൊല്ലങ്ങളുടെ ശേഷം ഈ സഭ റോമൻകത്തോലിക്കാ മേലധികാരികളുമായി പിണങ്ങുകയും ബാബേലിലെ നെസ്തോർ പാത്രിയക്കീസിന്റെ പക്കും എജിപ്പിലെ കുപ്തായ പാത്രിയക്കീസിന്റെ പക്കും രഹസ്യമായി എഴുത്തയച്ച് ഒരു മേല്പട്ടക്കാരനെ അയച്ചുതരണമെന്നപേക്ഷിക്കയും ചെയ്തു. ഈ എഴുത്തനുസരിച്ച് അഹത്തള്ള എന്നൊരു മേല്പട്ടക്കാരനെ യാക്കോബായ പാത്രിയക്കീസ് അയച്ചു. അയാൾ പോർട്ടുഗീസുകാരാൽ കൊല്ലപ്പെട്ടു. ഇങ്ങിനെ എഴുതി അയച്ചു വരുത്തിയ ആളിനെ കുലചെയ്തതു സുറിയാനിക്കാർ റോമാസഭയെ ഉപേക്ഷിക്കുന്നതിന് വിശേഷാൽ കാരണമായി. ഇതു ൧൭-ാം നൂററാണ്ടിന്റെ മദ്ധ്യത്തിലായിരുന്നു. ഈ കാലം മുതല്ക്കാണ് മലങ്കരസഭയും യാക്കോബായ പാത്രിയക്കീസുമായി സംബന്ധമുണ്ടായതു. ഇരുപതു കൊല്ലം മുമ്പു കോർട്ടുവിധിയാൽ യാക്കോബായ പാത്രിയക്കീസിന് ഈ സഭയുടെ മേൽ അധികാരം കിട്ടിയതു മുതലാണ് കാൎയ്യമായ അധികാരം പാത്രിയക്കീസിന് ഇവിടെ ഉണ്ടായതു്. ഇതുകൂടാതെ ഈ പ്രസംഗത്തിൽ മദ്രാസ് മെ

യിൽ പറഞ്ഞിരിക്കുന്ന വേറൊരു ഭാഗം പദംപ്രതി തർജ്ജമ ചെയ്തു താഴെ ചേർക്കുന്നു. "൩൨൫-ൽ നിഖ്യാസൂനഹദോസിൽവച്ച് കിഴക്കുദേശങ്ങളുടെ മേൽഅധികാരം കൊടുക്കപ്പെട്ട അന്ത്യോഖ്യാപാത്രിയർക്കീസ് യാക്കോബായ പാത്രിയർക്കീസല്ല. കാരണം ൫൪൧ മുതൽ ൫൭൮ വരെ എഡേസ്സായിലെ മേല്പട്ടക്കാരനായിരുന്ന ജേക്കോബസി [യാക്കോബുബുർദ്ദാനാ]ന്റെ കാലം മുതലാണ് യാക്കോബ്യർ എന്നൊരു കൂട്ടരുണ്ടായതു്. അയാൾ മോനോഫിസായ ഉപദേശം വളരെ ശുഷ്കാന്തിയോടു കൂടെ പഠിപ്പിച്ചതിനാൽ അയാളുടെ പിൻഗാമികൾക്കു ഈ പേരുണ്ടായി. അന്ത്യോഖ്യായിലെ ചരിത്രപ്രകാരമുള്ള പാത്രിയർക്കീസ് അതായതു് നിഖ്യാസൂനഹദോസിൽ നിയമിക്കപ്പെട്ട പാത്രിയർക്കീസിന്റെ പിൻഗാമിയായിട്ട് സാർവ്വഭൌമികസഭയാൽ ഗണിക്കപ്പെട്ടു പോരുന്ന ആൾ അന്ത്യോഖ്യായിലെ ഗ്രീക്കു പാത്രിയർക്കീസാണ്". മദ്രാസ്മെയിൽ പറഞ്ഞിരിക്കുന്ന ഈ സംഗതി ഞങ്ങൾ മുമ്പെ തന്നെ പ്രസ്താവിച്ചിട്ടുള്ളതാണ്. ഗ്രീക്കുപാത്രിയർക്കീസെന്നോ "സ്തുതിചൊവ്വാകപ്പെട്ട" പാത്രിയർക്കീസെന്നോ വിളിക്കപ്പെടുന്ന ആളാണ് സാക്ഷാൽ അന്ത്യോഖ്യായുടെ പാത്രിയർക്കീസെന്ന് കഴിഞ്ഞ മീനത്തിലെ താരക തെളിയിച്ചിരുന്നതും പത്രിക മറുപടി തന്നിട്ടില്ലാത്തതുമാണ്,

---

ഒരു മാന്യ യാക്കോബ്യൻ കഴിഞ്ഞതാരകയിൽ എഴുതിയിരുന്ന ലേഖനം പത്രികാലേഖകന്മാർക്കും മററു ചിലർക്കും തിരെ പിടിച്ചിട്ടില്ല. ലേഖകൻ മുടക്കപ്പെട്ടവനാണെന്നും സാക്ഷാൽ യാക്കോബ്യനല്ലെന്നും കോണിലും മൂലയിലും ചിലർ പറയാതിരിക്കുന്നില്ല. യാക്കോബായസമൂഹത്തിന്റെ നേതാക്കന്മാരിൽ ഒരുവനാണ് പ്രസ്തുതലേഖകനെന്നും അതു വിശ്വാസമില്ലാത്തപക്ഷം പത്രികാധിപർ ചോദിച്ചാൽ പേരു വെളിപ്പെടുത്താമെന്നും ഞങ്ങൾ പ്രസ്താവിച്ചിരുന്നു. ഞങ്ങൾ പറഞ്ഞതു സത്യമാണെന്ന് സ്നേഹിതന് അറിയാവുന്നതുകൊണ്ടും അങ്ങിനെയുള്ള ഒരാളിന്റെ പേരു വെളിയിൽ വരുന്നപക്ഷം സംഗതി കുറേ കൂടെ വിഷമത്തിലാകുമെന്നുള്ള വിചാരംകൊണ്ടും അദ്ദേഹം പേരു ചോദിച്ചിട്ടില്ല. ഇനിയും ചോദിക്കയുമില്ല. പത്രികാധിപർ ചോദിച്ചാൽ പേരു വെളിപ്പെടുത്താൻ എപ്പോഴും ഇവിടെ തയ്യാറാണ്, പേരില്ലാലേഖകന്മാർ ചോദിക്കുന്നതിനു ഞങ്ങൾ മറുപടി കൊടുക്കുന്നതല്ല. ഇതുപോലെ പത്രികയിലെ ലേഖകന്മാരുടെ പേരു വെളിപ്പെടുത്താൻ മനസ്സുണ്ടെങ്കിൽ പേരും വീട്ടുപേരും ദേശപ്പേരും വെളിപ്പെടുത്തണമെന്ന് ഞങ്ങൾ ആവശ്യപ്പെട്ടിരിക്കുന്നു.

---

പത്രികാധിപരുടെ മൌനം. ഏതാനും കൊല്ലങ്ങൾക്കു മുമ്പു താരകയെ ദിവസേന വെല്ലുവിളിച്ചുകൊണ്ടിരുന്ന പത്രികാധിപരെ ഇപ്പോൾ കാണ്മാനില്ല. ഇതിന്റെ കാരണം എന്തായിരിക്കുമെന്ന് വായനക്കാർ ചിന്തിച്ചുകൊള്ളട്ടെ. ഇപ്പോൾ പ്രതിവാദം മുഴവനും തെങ്ങനാംപ്പാക്കൽ ചാണ്ടി അവർകൾക്കും മററും വിട്ടുകൊടുത്തിരിക്കയാണ്. ഇഷ്ടൻ ഇങ്ങിനെ പുറകോട്ടു മാറുന്നതു് എന്തുകൊണ്ടാണെന്നും പ്രതിവാദത്തിനായി കച്ചകെട്ടി പുറപ്പെട്ടിരിക്കുന്ന പത്രികാലേഖകന്മാർ യാക്കോബായ ഉപദേശങ്ങൾ ശരിയായി അറിയാവുന്നവരും അവർ പ്രതിവാദിക്കാൻ എടുത്തിരിക്കുന്ന ഗൌരവാവഹങ്ങളായ വിഷയങ്ങളെ പററി വാദിക്കുന്നതിന് ശക്തിയുള്ളവരും ആണെന്നു പറയാമൊ എന്നും താരക പല പ്രാവശ്യം ഉടരെത്തുടരെ ചോദിച്ചിട്ടും സ്നേഹിതന്റെ ശബ്ദം കേൾപാനില്ല. വാദത്തിനു വരുന്നവർ ആരായാലും ഞങ്ങൾക്കു വിരോധമില്ല. അയാൾ കാര്യവിവരമുള്ളവനാണെന്നും അയാൾ പ്രതിവാദത്തിൽ പറയുന്നതെല്ലാം യാക്കോബായ സഭയുടെ അഭിപ്രായങ്ങളാണെന്നും പത്രികാധിപർ സമ്മതിച്ചാൽ മതിയാകുന്നതാണ്. മിസ്റ്റർ എ. പീലിപ്പോസും ഞങ്ങളുമായുണ്ടായ പ്രതിവാദത്തെ നിരൂപണം ചെയ്തു ചില ലേഖനങ്ങൾ എം. മത്തായി എന്നൊരാൾ എഴുതി. ഈ ആളിന്റെ ലേഖനങ്ങൾ സയുക്തികങ്ങളാണെ

ന്ന് പത്രികാധിപരൊ മിസ്റ്റർ എ. പീലിപ്പോസൊ പറയുന്നപക്ഷം അവയെ നിരൂപണം ചെയ്യാമെന്ന് ഞങ്ങൾ പല പ്രാവശ്യം ആവൎത്തിച്ചു പറഞ്ഞിട്ടും പത്രികാധിപരാകട്ടെ മിസ്റ്റർ പീലിപ്പോസാകട്ടെ മൌനം ദീക്ഷിച്ചതെയുള്ളു. എം. മത്തായിയുടെ ലേഖനങ്ങൾ മുഴുവൻ സയുക്തികമാണെന്ന് പറവാൻ സ്നേഹിതന്ന് നിവൃത്തിയില്ലെങ്കിൽ അവയിൽ കഴമ്പായ ഭാഗങ്ങൾ ഇന്നയിന്നവയെന്ന് ചൂണ്ടിക്കാണിച്ചുതരട്ടെ മറുപടി എഴുതാം എന്നു താരക പ്രസ്താവിച്ചു. എന്നിട്ടും പത്രികാധിപർ മറുപടി തന്നില്ല. ഇതിൻെറ അൎത്ഥം എന്തു? എം. മത്തായി എഴുതിയതിൽ ഒരു ഭാഗവും സാരവത്താണെന്ന് പറവാൻ പത്രികാധിപൎക്ക ധൈൎയ്യമില്ലെന്നല്ലെ? അങ്ങിനെയുള്ള ഒരു ലേഖനത്തിന് മറുപടി എഴുതാൻ ആരു പുറപ്പെടും? ഏകദേശം പത്തുകൊല്ലം മുമ്പു കെ. എൻ. ഡി. എന്ന പേരോടു കൂടെ പ്രസിദ്ധപ്പെടുത്തിയിരുന്ന ലെഖനങ്ങളെ സംബന്ധിച്ച് പത്രികാധിപർ ഈ തടസ്സം തന്നെ പറഞ്ഞിരുന്നു. ഈ ലേഖകൻെറ (കെ. എൻ. ഡി യുടെ) അഭിപ്രായം "ആ സംഘത്തെ [മാൎത്തോമ്മാ സമൂഹത്തെ] എന്തുമാത്രം ബന്ധിക്കുമെന്ന്............സങ്കല്പിപ്പാൻ പാടില്ല" എന്നും അതുകൊണ്ടു മറുപടി പറയുന്നില്ലെന്നും പത്രിക പ്രസ്താവിച്ചിരുന്നു. കെ. എൻ. ഡി യുടെ കഴിഞ്ഞ ലേഖനങ്ങളെല്ലാം യുക്തിയുക്തമായിട്ടുള്ളവയാണെന്നും അങ്ങിനെ അല്ലാതെ എപ്പോഴെങ്കിലും കണ്ടാൽ അതു നിൎത്തിയിട്ട് താൻ തന്നെ വാദത്തിൽ പ്രവേശിച്ചുകൊള്ളാമെന്നും അന്നത്തെ സഭാതാരക പത്രാധിപർ മറുപടി കൊടുത്തു കഴിഞ്ഞപ്പോൾ പത്രികതൃപ്തിപ്പെട്ടു. (൲൯൦-ാമാണ്ട് കുംഭത്തിലെ പത്രിക ൨൨-ാം പുറവും ടി ഇടവത്തിലെ താരക ൯൭-ാം പുറവും നോക്കുക). ഇത്രത്തോളം ചൂമതല പത്രികാധിപർ ഏല്പാൻ തയ്യാറുള്ളപക്ഷം ലേഖകൻ ആരായാലും ഞങ്ങൾക്കു വിരോധമില്ല. മാൎത്തോമ്മാസഭയും യാക്കോബായസഭയും തമ്മിലാണ് വാദമുള്ളത്. മാൎത്തോമ്മാസഭയ്ക്കുവേണ്ടി വ്യവഹരിക്കുന്നതിന് അതിൻെറ മേലദ്ധ്യക്ഷരാൽ അധികാരപ്പെടുത്തപ്പെട്ടയാൾ അതിൻെറ ഭാഗം വാദിക്കുന്നതാണ്. അതുപോലെ യാക്കോബായ സഭയ്ക്കുവേണ്ടി വാദിക്കുന്നതിന് നിയമിക്കപ്പെട്ടിരിക്കുന്ന ആളൊ അദ്ദേഹത്തിൻെറ ഉത്തരവാദത്വത്തിൽ മററാരെങ്കിലുമൊ അല്ലാത്തപക്ഷം അദ്ദേഹത്തെപോലെ യാക്കോബായ സഭയിൽ പ്രാമുഖ്യമുള്ള വല്ലവരുമൊ വാദത്തിനു പുറപ്പെടണമെന്നാണ് ഞങ്ങൾ ആവശ്യപ്പെടുന്നത്. ഇതു എത്രയും ന്യായമായിട്ടുള്ളതാണെന്നു യോഗ്യന്മാരായ യാക്കോബ്യരിൽ ആരുംതന്നെ സമ്മതിക്കാതിരിക്കയില്ല. ഇതിനൊന്നിനും മറുപക്ഷക്കാർ വഴിപ്പെടാതിരിക്കുന്നെങ്കിൽ അവരുടെ പക്ഷം ഉള്ളതുകള്ളനാണയമാണെന്ന് അവൎക്കു ബോധമുണ്ടെന്നു തീൎച്ചപ്പെടുത്തരുതൊ? ഞങ്ങൾ സത്യത്തിൻെറ ഭാഗത്തു നില്ക്കുന്നതുകൊണ്ട് പ്രതിയോഗി ആരുതന്നെ ആയാലും ഇവിടെ ഭയമില്ല. എന്നാൽ നേരെ മറിച്ച് ഞങ്ങൾ ഇടവകപ്പത്രികയുടെ പത്രാധിപരും മിസ്റ്റർ ഇ. എം. പീലിപ്പോസ് സഭാതാരകപത്രാധിപരും ആയിരുന്നെങ്കിൽ പണ്ടെതന്നെ ഞങ്ങളെ ഈ രാജ്യത്തുനിന്ന് അദ്ദേഹം ഓടിക്കുമായിരുന്നു.

---

ഒരു വാക്കിൻെറ അൎത്ഥം. Frivolous എന്ന വാക്കിന് അനൎത്ഥകം എന്നൎത്ഥമില്ലെന്നു പത്രികയിൽ ഒരു പേരില്ലാലേഖകൻ ജല്പിച്ചിരിക്കുന്നു. പത്രികാധിപരൊ അതുപോലെയുള്ള മററാരെങ്കിലുമൊ അങ്ങിനെ പറയുന്നതിന് ധൈൎയ്യപ്പെടുന്നപക്ഷം കാൎയ്യത്തിൻെറ ബലാബലം അപ്പോൾ നോക്കിക്കൊള്ളയാം.

---

നമസ്കാരപുസ്തകം ൯-ാം പതിപ്പു ഈ പ്രസ്സിൽ അച്ചടിച്ചു. തീൎന്നിരിക്കുന്നു. താമസിയാതെ പുറപ്പെടുന്നതാണ്. മുൻപതിപ്പിൽ നിന്ന് ഭാഷാസംബന്ധമായ ചില പരിഷ്കാരങ്ങൾ ചെയ്തിട്ടുണ്ട്. വേറെയും പരിഷ്കാരങ്ങൾ ചെയ്യാനില്ലാഞ്ഞിട്ടല്ല. മുമ്പിലത്തേതുപോലെ തന്നെ ഇരുന്നുകൊള്ളട്ടെ എന്നു വിചാരിച്ചിട്ടു മാത്രമാണ് വലിയ പരിഷ്കാരങ്ങൾ ഒന്നും ചെയ്യാഞ്ഞതു എന്നു തോന്നുന്നു.

---

ഒരു മുടക്കു. നിരണത്തു പള്ളിച്ചിറെ അച്ചൻ അവർകളെ അനുസരണ ക്കേടുനിമിത്തം മുടക്കിയിരിക്കുന്നു എന്നും ആരും അദ്ദേഹത്തെകൊണ്ടു യാതൊരു വൈദികകൎമ്മവും ചെയ്യിച്ചുക്രൂടാത്തതാണെന്നും അതിനു വിരോധമായി പ്രവൎത്തി ക്കുന്നവരെ മുടക്കുന്നതാണെന്നും കല്പന പുറപ്പെട്ടിരിക്കുന്നു.

---

## തീത്തൂസ് മാൎത്തോമ്മാ ജൂബിലി.

(സി. പി. തോമ്മസ് ബി. എ. എൽ. ററി.)

വളരെ ആഗ്രഹിച്ചിരുന്നതും അപ്രതീക്ഷിതമായി നേരിട്ട പ്രതിബന്ധങ്ങളാൽ ദുരാശയ്ക്കു വിഷയമായി തീൎന്നതും എങ്കിലും സൎവ്വകാരുണികനായ പരമപിതാവി ൻെറ അത്ഭുതകൃപയാൽ സാദ്ധ്യമായി തീൎന്നതുമായി നമ്മുടെ വന്ദ്യപിതാവായ മാ ൎത്തോമ്മാ മെത്രാപ്പോലീത്താ വലിയ തിരുമേനിയുടെ വൈദികസ്ഥാനത്തിൻെറ സു വൎണ്ണജൂബിലി മഹോത്സവാഘോഷണത്തിന് നിശ്ചയിച്ചിരുന്ന സുദിനമായ ഈ മാ സം ൫൦ാം നു- വ്യാഴാഴ്ച കൊച്ചി തിരുവിതാംകൂർ എന്നു മാത്രമല്ല മാൎത്തോമ്മാ സുറി യാനിക്കാർ നിവസിക്കുന്ന മദ്രാസ് മുതലായ സ്ഥലങ്ങളിലും ഒരുത്സവദിനമായിരു ന്നു. സാധാരണമായിത്തന്നെ വലിയ തിരുമേനിയെ പററിയുണ്ടായിരുന്ന സ്നേഹ ബഹുമാനാദികൾ, അടുത്ത കാലത്തു തിരുമേനിയെ ബാധിച്ചതായ രോഗപീഡയാ ലുണ്ടായ അനുഭവങ്ങളാൽ വളരെ അധികം വൎദ്ധിച്ചിട്ടുള്ളതിനാലും സാധിക്കയില്ലെ ന്നു ഭയപ്പെട്ടിരുന്ന ആഘോഷം സാദ്ധ്യമായതിനാലും, നാനാഭാഗങ്ങളിലും കഴിവില പ്പുറമായി തന്നെ ജൂബിലി ഘോഷിക്കുന്നതിനുള്ള ഉത്സാഹം അതിയായി വെളിപ്പെട്ടു എന്നുള്ളതു സ്വാഭാവികമാണ്.

കോട്ടയത്തുവെച്ചു പൊതുവായി നടത്തണമെന്നു വിചാരിച്ചിരുന്ന ആഘോഷം നടന്നില്ലല്ലൊ എന്നുള്ള കുണ്ഠിതവും ഇനിയും അതു നടക്കാതെ വന്നേക്കുമോ എന്നു ള്ള ഭയവും, മാത്രമാണ് ഇതു സംബന്ധിച്ചുള്ള സന്തോഷത്തിനു വല്ല കുറവും വരു ത്തിയിട്ടുള്ളതു്. എന്നാൽ, ആ കാരണം കൊണ്ടു തന്നെ, ഇടവകയാഘോഷങ്ങൾ, കു റെ കൂടെ ഉത്സാഹപൂൎവ്വവും ഭംഗിയായും നടക്കുന്നതിനു ഇടയായി എന്നു തോന്നുന്നു.

തലസ്ഥാനത്തു വച്ചു ആഡംബരങ്ങളോടു കൂടിയുള്ള ഒരു ജൂബിലിയാഘോഷ ത്തിനു സമുദായജീവിതത്തിൽ ഒരു പ്രധാനമായ സ്ഥാനവും വിലയും ഉണ്ടെന്നുള്ള തു തീൎച്ചയാണ എന്നു വരികിലും ഇടവകയാഘോഷങ്ങളുടെ സ്ഥാനവും വിലയും ഇ തിൽ ഒട്ടും താണതല്ലെന്നുള്ളതു ഇപ്പോൾ നടന്നതായ ഇടവകയാഘോഷങ്ങളെപ്പ ററി കാണുകയും കേൾക്കയും ചെയ്തപ്പോൾ ആണ് ശരിയായി ബോധപ്പെട്ടതു എ ന്നു പറയേണ്ടിയിരിക്കുന്നു. രണ്ടുവക ആഘോഷത്തിൽ ഒന്നുമാത്രമെ സാധിക്കയുള്ളു എന്നു വരികിൽ സാധിക്കേണ്ടതു ഇടവകയാഘോഷം ആണ് എന്നു പറയാമെന്നു തോന്നുന്നു. തലസ്ഥാനത്തുള്ള ആഘോഷംകൊണ്ടു പുറത്തുള്ളവരുടെ മുമ്പാകെയുള്ള നമ്മുടെ നിലയ്ക്കു ഗൌരവവും ഉയൎച്ചയും ഉണ്ടാകുവാൻ ഇടയുള്ളതാണ്. എന്നാൽ, സമുദായപ്രതിപത്തിയും അഭിമാനവും ഉൽകൎഷേച്ഛയും സമുദായാംഗങ്ങളായ അനേ കായിരങ്ങളുടെ ഇടയിൽ പുതുജീവൻ പ്രാപിച്ചു ശക്തിപ്പെടുന്നതിനു ഇടവകയാ ഘോഷങ്ങളാണ് അധികമായി സഹായിക്കുന്നതു എന്നുള്ളതിനു സംശയമില്ല.

ജൂബിലിയാഘോഷം സംബന്ധിച്ചു പ്രധാനമായി വിചാരിച്ചിരുന്ന ഒരംശം അഗതികൾക്കു ഭക്ഷണം എന്നുള്ളതായിരുന്നുവല്ലൊ. ദൈവകൃപയാൽ ഇനിയും പൊ തു ആഘോഷം നടക്കുമ്പോൾ, ഈ അംശം നടന്നാലും നടന്നില്ലെങ്കിലും. അനേകാ സ്ഥലങ്ങളിലായി ആയിരപ്പറയിൽ കുറയാതെ അരിവച്ചു അനേകായിരം സാധുക്ക

ൾക്കു ഭോജനം കൊടുത്തിട്ടുണ്ടെന്നുള്ളതു സവ്വഥാ കൃതാൎത്ഥതയ്ക്കവകാശമുള്ള സംഗതിയാണു്. ഒരു സ്ഥലത്തുവച്ചു നടത്തുന്നപക്ഷം ഉള്ളതിനെക്കാൾ ഭാരം കുറഞ്ഞും ഉപകാരം കൂടിയും ആണു്, ഇതു തീൎന്നിരിക്കുന്നതു്.

പൊതുസ്ഥലത്തുവച്ചുള്ള ആഘോഷം മുതലായി ജൂബിലി സംബന്ധിച്ചുണ്ടായ ആദ്യതീരുമാനങ്ങൾ നടക്കാത്തതിനാൽ അതിനു പകരമായി ഈ ഇടവകയാഘോഷങ്ങൾ എന്നുള്ള സമ്പ്രദായം എടുത്തതാണെന്നും ജൂബിലി ഏൎപ്പാടു ഇതുകൊണ്ടു തീൎന്നു എന്നും ചിലർ ഭ്രമിച്ചിട്ടുണ്ടായിരിക്കുമെന്നു തോന്നുന്നു. ഇടവകയാഘോഷങ്ങൾ വേണമെന്നുള്ളതു ആരംഭത്തിങ്കലെയുള്ള തീരുമാനങ്ങളിൽ ഒന്നാണു്. തിരുമേനിക്കു വേണ്ട സുഖം കിട്ടുന്നപക്ഷം പൊതു ആഘോഷവും ജൂബിലി സ്മാരകത്തിനായി ഉദ്ദേശിച്ചിട്ടുള്ള ദ്രവ്യശേഖരത്തിൻെറ പൂൎത്തീകരണവും സാധിക്കേണ്ടതായിത്തന്നെ ഇപ്പോഴും ഇരിക്കുന്നു. ജൂബിലിപിരിവു സാമാന്യം ഭംഗിയായി നടന്ന ഇടവകകളിലും അല്ലാത്ത ഇടങ്ങളിലും ആഘോഷങ്ങൾ നടന്നിട്ടുണ്ടു്. പണപ്പിരിവു നടന്നിട്ടില്ലാത്ത സ്ഥലങ്ങളിൽ ശേഷം ഇടവകകളിലെ പോലെയുള്ള പിരിവു നടത്തുന്നതിനു ഇതു ഒരു തടസ്സമാക്കിത്തീൎക്കുന്നതിനു ആരും ഭാവിക്കയില്ലെന്നു വിശ്വസിക്കുന്നു. അതു ഒരുവിധത്തിലും യോഗ്യമല്ലെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.

ജൂബിലിശുശ്രൂഷക്രമം ആകപ്പാടെ ഭംഗിയായിരിക്കുന്നു എങ്കിലും വളരെ ധൃതിയിൽ ആകൃതിപ്പെടുത്തി അച്ചടിപ്പിച്ചതാകകൊണ്ടു കുറെ അക്ഷരപ്പിഴകൾ വന്നിട്ടുള്ളതു കൂടാതെ ഗൌരവമായ വേറെ ചില കുറവുകളും വന്നിട്ടുണ്ടെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.

ഒരു ജനസമുദായത്തിനു പൊതുവെ അനുഭവപ്പെടുന്നതായ സന്തോഷങ്ങളും ദുഃഖങ്ങളും ഉണ്ടാകുന്നതു സമുദായ വളൎച്ചയ്ക്കുപയുക്തമായ സംഗതികളിൽ ഒന്നാണു്. സ്ഥലസ്ഥിതിഭേദങ്ങളാൽ തുലോം വേർപെട്ടിരിക്കുന്ന ആളുകളിലും ഇടവകകളിലും ഏകമായ ഒരു സമൂഹമാണു് എന്നുള്ള ബോധം സ്ഥിരപ്പെട്ടും ബലപ്പെട്ടും വൎദ്ധിച്ചുവരുന്നതിനു ഒരേസംഗതി സംബന്ധിച്ചു എല്ലാവരും കൂടെ ആലോചിക്കയും സംസാരിക്കയും പ്രയത്നിക്കയും സന്തോഷം, സന്താപം, ഭയം, മുതലായ വികാരഭേദങ്ങളിൽ കൂടെ കടന്നുപോകയും ചെയ്യേണ്ടതു ആവശ്യമാകുന്നു. ജാതികൾക്കു ആചരിക്കുന്നവയായ് ഓരോ ഉത്സവങ്ങൾ എല്ലാജാതിക്കാൎക്കും എല്ലാകാലത്തും ഉള്ളതായി നാം കാണുന്നതു ഇതുകൊണ്ടാണു്. ഒരു ജാതിയുടെ ചരിത്രത്തിൽ ഉണ്ടായിട്ടുള്ളതായി ആനന്ദപ്രദമോ ദുഃഖകരമൊ ആയ പ്രധാനസംഭവങ്ങളുടെ ഓൎമ്മയെ പാലിക്കുന്നതാണു് ഇങ്ങനെയുള്ള ആചാരങ്ങളുടെ സാധാരണമായ ഉദ്ദേശം. "ജൂബിലി" അല്ലെങ്കിൽ "യോബേൽ" എന്നയുത്സവം ആചരിച്ചു തുടങ്ങിയതു ദൈവത്തിൻെറ ജനമായ ഇസ്രയേൽ ആണല്ലൊ. തങ്ങളുടെ ജാതിയുടെ ചരിത്രത്തിൻെറ ആരംഭസ്ഥാനമായ എജിപ്റ്റിൽനിന്നുള്ള പുറപ്പാടിൻെറ ഓൎമ്മയെ അവർ സംവത്സരംതോറും ആചരിച്ചതു കൂടാതെ, അമ്പതു സംവത്സരത്തിൽ ഒരു സംവത്സരം മുഴുവനും അതിൽ പ്രത്യേകം ഒരു ദിവസവും പ്രത്യേകയുത്സവകാലമായി കൊണ്ടാടിവന്നു. ഇതു ദൈവത്തിൻെറ നിയമവും ആയിരുന്നു. തങ്ങൾ തന്നെ സന്തോഷിക്കയല്ല ദുഃഖത്തിലും ഞെരുക്കത്തിലും ഇരിക്കുന്നവൎക്കു വിടുതലും സ്വാതന്ത്ര്യവും കൊടുത്തു എല്ലാവൎക്കും സന്തോഷം വരുത്തണമെന്നുള്ളതു ജൂബിലിയാചാരത്തിൻെറ ഒരു പ്രമാണമായിരുന്നു. ദൈവത്തെയും തൻെറ ഭരണത്തെയും സ്വീകരിക്കുന്ന ജാതിക്കു ഇങ്ങിനെയുള്ള ഉൽസവകാലങ്ങൾ വെറും ആഹ്ളാദത്തിൻെറ അവസരം മാത്രമായിരിക്കുന്നതല്ല; തങ്ങളുടെ സന്തോഷത്തിൻെറ സാക്ഷാൽ കാരണഭൂതനായിരിക്കുന്ന ദൈവത്തോടു നന്ദിയുള്ളവരായിരിക്കുന്നതു കൂടാതെ, സന്മാൎഗ്ഗികവും ആത്മിയവുമായി ഏതൽസംഭവങ്ങളിൽനിന്നു പഠിക്കാവുന്ന തത്വങ്ങളെപ്പററി പൎയ്യാലോചിച്ചു ഹൃദിസ്ഥമാക്കുന്നതിനു താല്പൎയ്യമുള്ളവരായിരിക്കുന്നതുമാകുന്നു.

നാം ഇപ്പോൾ ആചരിക്കുന്നതായ ഈ ജൂബിലി മഹോത്സവത്തെപ്പററിയും മേൽ കാണിച്ച തത്വങ്ങളനുസരിച്ചു നാം നിരൂപിക്കുന്നതു പ്രയോജനകരമായിരിക്കും. നമ്മുടെ സഭയുടെ ചരിത്രത്തിൽ അനുഗ്രഹകരമായ ഒരു സംഭവമായി വലിയതിരുമനസ്സിലെ വൈദികസ്ഥാനത്തിലേക്കുള്ള പ്രവേശത്തെ നാം സകാരണം ഗണിക്കയും അതിന്റെ ജൂബിലി ആഘോഷിക്കയും ആണല്ലൊ ചെയ്യുന്നതു്. ഈ അവസരത്തിൽ നാം സന്തോഷിക്കുന്നതും, ദൈവത്തെ സ്തുതിക്കുന്നതും, മററുള്ളവരെ സന്തോഷിപ്പിക്കാനായി ധർമ്മപ്രവൃത്തികൾ മുതലായവ നടത്തുന്നതും, ഉചിതമത്രെ. എന്നാൽ, ഏതു മഹാനെ ഉദ്ദേശിച്ചു ഈ ആഘോഷം നടത്തുന്നുവൊ, അദ്ദേഹം മൂലം ദൈവം നമ്മെ പഠിപ്പിക്കുന്ന പാഠങ്ങളെ പററി ആലോചിക്കയും, തന്നിമിത്തം പ്രയോജനം വരുത്തുകയും ചെയ്യുന്നില്ലാത്തപക്ഷം, നമ്മുടെ ജൂബിലിയാഘോഷം വളരെ നിസ്സാരമായിത്തീരുന്നതാണു്. ഇങ്ങിനെ നമുക്കു പഠിക്കാവുന്ന പാഠങ്ങളെപ്പററി തിരുമേനിയുമായുള്ള പരിചയത്തിന്റെയും അവരവരുടെ മനോധർമ്മത്തിന്റെയും സ്ഥിതിയനുസരിച്ചു പല വിധത്തിൽ നിരൂപണം ചെയ്യാവുന്നതാണു്. എന്നാൽ രണ്ടു സംഗതികൾ മാത്രം ഇവിടെ പ്രസ്താവിക്കാമെന്നു വിചാരിക്കുന്നു.

ഈ തിരുമേനിയെക്കാൾ അധികമായി സമുദായാംഗങ്ങളുടെ എന്നല്ല അന്യന്മാരുടെയും, സ്നേഹബഹുമാനാദികൾക്കു പാത്രീഭവിച്ചിട്ടുള്ള ഒരു അദ്ധ്യക്ഷൻ അടുത്തകാലത്തുണ്ടായിട്ടുള്ളതായി തോന്നുന്നില്ല. തങ്ങളുടെ ധനത്തിന്റെയും ജ്ഞാനത്തിന്റെയും സാമർത്ഥ്യത്തിന്റെയും ആൾസ്വാധീനത്തിന്റെയും ബലത്താൽ സാധിക്കുന്ന കാര്യങ്ങളും അന്യർക്കു ചെയ്യുന്ന ഉപകാരങ്ങളും നിമിത്തം മനുഷ്യരുടെ ഇടയിൽ മതിപ്പും സ്നേഹവും ചിലർ സമ്പാദിച്ചിട്ടുള്ളതായി നാം അറിഞ്ഞിട്ടുള്ളതാകുന്നു. എന്നാൽ ഈ തിരുമേനിയുടെ സ്ഥിതി ഇപ്രകാരമല്ല. തിരുമേനിയിൽ നാം കാണുന്നതു സൌശീല്യത്തിന്റെയും ദൈവഭക്തിയുടെയും ശക്തിയത്രെ. ചുരുക്കി പറഞ്ഞാൽ നന്മയുടെ ശക്തി. നിർമ്മലമനസ്സും, പരമാർത്ഥദൈവഭക്തിയും മനുഷ്യർ സമ്മതിച്ചുപോകത്തക്ക ഒരു ശക്തിയായി ലോകത്തിൽ വ്യാപിക്കുന്നു എന്നുള്ളതു നാം കൂടെക്കൂടെ മറന്നുപോകുന്ന ഒരു സത്യമായതുകൊണ്ടു, ദൈവം അതിനെക്കുറിച്ചു പലപ്രകാരത്തിൽ നമ്മെ ഓർപ്പിക്കുന്നുണ്ടു്. ധനം മുതലായി മുൻ കാണിച്ചവയുടെ ശക്തിക്കായി മനുഷ്യർ എന്തുമാത്രം പരിശ്രമിക്കുന്നു എന്നും ലഭിക്കാത്തിടത്തോളം കുണ്ഠിതപ്പെടുന്നു എന്നും നാം കണ്ടറിയുന്നതാണല്ലൊ. ഈ ശക്തികൾക്കു ന്യായമായ ഒരു സ്ഥാനം ഉണ്ടെന്നുവരികിലും ഇവയിലും ഉപരിയായ ശക്തിയാണു് നന്മയുടേതു എന്നു നാം സദാ ധരിച്ചിരിക്കേണ്ടതാണു്. ഇതിനെ തിരുമേനിയുടെ ജീവിതം സവിശേഷമായി ദൃഷ്ടാന്തപ്പെടുത്തുന്നു. ഇനിയും സഭാചരിത്രം സംബന്ധിച്ചു തിരുമേനിയുടെ ഭരണകാലത്തു നമുക്കു പഠിപ്പാനുള്ള ഒരു പാഠത്തെ പററി കൂടെ നോക്കാം. തിരുമേനിയുടെ സ്ഥാനാഭിഷേകം മുതൽ ഇന്നാൾ വരെ, സഭയ്ക്കു നാലുവശത്തു കൂടെ നോക്കിയാലും ഉണ്ടായിട്ടുള്ള അഭിവൃദ്ധി സർവ്വസമ്മതമായിട്ടുള്ളതാണല്ലൊ. അധികാരത്താലും ശക്തിയാലും അല്ല എന്റെ ആത്മാവിനാൽ അത്രെ എന്നുള്ള വേദോക്തി ഇവിടെ തെളിയിച്ചിരിക്കുന്നതായി പറയാം. ഈ കാലത്തു അത്യുൽസാഹത്തോടു സമുദായാഭിവൃദ്ധിക്കായി പലപ്രകാരേണ പ്രവർത്തിച്ചിട്ടുള്ള പട്ടക്കാരും അത്മായക്കാരും അനേകരുണ്ടെന്നും അവരുടെ പ്രയത്നങ്ങൾ ശ്ലാഘനീയമാണെന്നും നാം മറക്കുന്നില്ലെങ്കിലും അങ്ങിനെയുള്ള പ്രവർത്തകന്മാർ ഉണ്ടാകുന്നതിനും അവരുടെ പ്രവൃത്തിക്കു വേണ്ട സൌകര്യങ്ങൾ ലഭിക്കുന്നതിനും ഫലപ്രാപ്തിക്കുള്ള വിഘ്നങ്ങൾ നീങ്ങുന്നതിനും തിരുമനസ്സിലെ അനഹങ്കാരം, സൌമ്യത, ഭക്തി, പ്രാർത്ഥന ഇവകൾ എന്തുമാത്രം കാരണമായിട്ടുണ്ടു എന്നുള്ളതു ഇവിടെ വച്ചു നിർണ്ണയിപ്പാൻ പാടുള്ളതല്ല. ഒരു മനുഷ്യായുസ്സിൽ എന്നപോലെ തന്നെ സഭയുടെ ചരിത്രത്തിലും, പല ശക്തികൾ വ്യാപരിക്കുന്നുണ്ടു എന്നുവരികിലും ആത്മീയശക്തിയുടെ സ്ഥാനം സർവ്വപ്രധാനമായിട്ടുള്ളതാണു് എന്നുള്ള പാഠവും ഈ തിരുമേനി മൂലം നാം ഗ്രഹിപ്പാനുള്ളതാകുന്നു.

നിതാന്തവന്ദ്യദിവ്യശ്രീമാനായി നമ്മുടെ എല്ലാവരുടെയും ഗാഢസ്നേഹത്തിന്റെ പൂർണ്ണപാത്രമായിരിക്കുന്ന ഈ തിരുമേനി ഇനിയും അനേകംനാൾ സുഖത്തോടു ഇ

രുന്നു, സമുദായത്തിനു ഉപയ്യുപരിയായ അഭ്യുദയത്തെ വരുത്തിയും കണ്ടും കൃതാർത്ഥനായും അന്യരെ കൃതാർത്ഥരാക്കിയും ചെയ്വാൻ സർവ്വദയാലുവായ പരമപിതാവു അനുഗ്രഹിക്കമാറാകട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടു വിരമിച്ചുകൊള്ളുന്നു.

---

## യോബേൽ ആഘോഷം.

---

### തിരുവല്ലാ

സിമ്മനാരിക്കെട്ടിടത്തിന്റെ പ്രകൃത്യാ ഉള്ള ഭംഗിയുടെ ആധിക്യംകൊണ്ട് വിശേഷാൽ അലങ്കാരങ്ങൾ ഒന്നും അവിടെ ആവശ്യമായിരുന്നില്ല; കെട്ടിടത്തിന്റെ തെക്കുവശത്തു നാട്ടിയിരുന്ന ഒരു കൊടിമരത്തിൽ നിന്നു നാലുഭാഗത്തോട്ടും വലിച്ചു കെട്ടിയിരുന്ന കയറുകളിൽ അസംഖ്യം കൊടികൾ വീശിപ്പറന്നുകൊണ്ടിരുന്നു. കൊച്ചുതിരുമേനിയും, കോവൂർ അച്ചൻ അവർകളും കൂടി കാലത്തെ സ്തോത്രശുശ്രൂഷ എത്രയും ഭക്തിജനകമായ രീതിയിൽ നടത്തി. ശുശ്രൂഷയ്ക്കു് അനേകം മാന്യന്മാർ കൂടിയിരുന്നവരുടെ കൂട്ടത്തിൽ റവ: സി. എ. നീവ് സായ്പ് അവർകളും, റവ: എ. ഒ. മത്തായി അച്ചൻ അവർകളും ഉണ്ടായിരുന്നു. ഈ അവസരത്തിലേക്കു പ്രത്യേകമായി ഉണ്ടാക്കപ്പെട്ടിരുന്ന സ്തോത്രങ്ങളുടെയും, പ്രാർത്ഥനകളുടെയും ഗീതങ്ങളുടെയും അകൃത്രിമവും ഹൃദയംഗമവും ആയ ലാളിത്യത്താൽ ഹൃദയങ്ങളെ ഇളക്കത്തക്കതായിരുന്നു. ശുശ്രൂഷകഴിഞ്ഞു സാധുക്കൾക്കു ധർമ്മക്കഞ്ഞി കൊടുക്കുകയുമുണ്ടായി.

പിന്നെ വിശേഷമായി നടന്ന സംഗതി കോട്ടയം കോളജിലെ മാർത്തോമ്മാ വിദ്യാർത്ഥികളുടെ മംഗളപത്രസമർപ്പണം ആയിരുന്നു. പത്തര മണിയോടുകൂടി ഈ വിദ്യാർത്ഥികളും മററനേകം കുട്ടികളും മെത്രാപ്പോലീത്താ തിരുമനസ്സിലെ കിടക്കമുറിയിൽ ഒരുമിച്ചു കൂടി. കൊച്ചുതിരുമേനി, കോവൂർ അച്ചൻ അവർകൾ, സ്ഥലം അപ്പോത്തിക്കരി മിസ്റ്റർ ഏബ്രഹാം, സിമ്മനാരിയിലെ ഹെഡ്മാസ്റ്റർ മുതലായ ചില അദ്ധ്യാപകന്മാർ എന്നിവരെല്ലാം ആ അവസരത്തിൽ അവിടെ ഉണ്ടായിരുന്നു. തിരുമനസ്സിലെ ആലസ്യം നിമിത്തം കാര്യമെല്ലാം വേഗത്തിൽ കഴിച്ചുകൂട്ടണമെന്നു് ആജ്ഞാപിച്ചിരുന്നതിനാൽ കോവൂർ അച്ചൻ അവർകളുടെ ഉപക്രമപ്രസംഗം "രണ്ടു വാക്കു" കൊണ്ടു അവസാനിച്ചു. ഉടനെ മംഗളപത്രവായന ആരംഭിച്ചു. അതിലെ സംഗതികളെല്ലാം ശ്രദ്ധയോടു കൂടി കേട്ടുകൊണ്ടിരുന്ന ആ തിരുമേനി, തന്റെ ശ്രേഷ്ഠഗുണങ്ങളെ വർണ്ണിക്കുന്ന ഭാഗങ്ങളിൽ തലകുനിച്ചു ധ്യാനപരനായിരിക്കുന്നതു കണ്ടാൽ ആ സ്ഥിതിയിൽ അദ്ദേഹത്തിന്റെ ഒരു പടം എടുത്തുവയ്ക്കുന്നതു മഹായോഗത്തിലെ പതിനായിരം പ്രസംഗങ്ങൾക്കു പററുന്ന ഒരു മഹാപ്രസംഗത്തിന്റെ ഫലം ചെയ്യുന്നതാണെന്നു് എല്ലാവർക്കും തോന്നിപ്പോയി. വിദ്യാർത്ഥികൾ കാഴ്ചവച്ച മോറിസ് വാങ്ങിയ സമയത്തെ മുഖഭാവവും മററും കണ്ടാൽ അദ്ദേഹം സാക്ഷാൽ ഒരു ക്രിസ്തീയസന്യാസിയാണെന്നുള്ളതു് എളുപ്പത്തിൽ മനസ്സിലാക്കാം. മംഗളപത്രത്തിനു മറുപടിയായി അദ്ദേഹം പൂർണ്ണസുഖത്തോടിരിക്കുന്ന ഒരാളിനെപ്പോലെ വളരെ ശക്തിയോടുകൂടി പറഞ്ഞ ഒരു പ്രസംഗം കോവൂർ അച്ചൻ അവർകൾ അഭിപ്രായപ്പെട്ടപ്രകാരം ആ വിദ്യാർത്ഥികൾക്കു ഒരു പന്തിരാണ്ടു കാലത്തേക്കു കുസൃതിയും അഹമ്മതിയും കൂടാതെ ജീവിക്കുന്നതിനു സഹായിക്കത്തക്കതായിരുന്നു. മറുപടി പിന്നാലെ അയച്ചുകൊടുക്കാമെന്നു കല്പിച്ചശേഷം എല്ലാവരേയും അനുഗ്രഹിച്ചു പറഞ്ഞയക്കയും ചെയ്തു.

ഉച്ചതിരിഞ്ഞു പട്ടണത്തിന്റെ അതൃത്തിവരെ ഒരു ഘോഷയാത്ര ഉണ്ടായി. വിദ്യാർത്ഥികളെല്ലാം അണിനിരന്നു കൊടിയും പിടിച്ചു പാട്ടുംപാടി ബാന്റോടു കൂടി യാത്ര ചെയ്തു് നാലര മണി ആയപ്പോഴേക്കു സിമ്മനാരിയിൽ തിരിച്ചുവന്നു. ഉടനെ

പൊതുയോഗം ആരംഭിച്ചു. ഹിന്ദുക്കളും ആംഗ്ലിയാ യാക്കോബായ ഈ സമുദായാംഗങ്ങളുമായി സ്ഥലത്തെ മാന്യന്മാരിൽ അധികം പേരും അവിടെ സന്നിഹിതരായിരുന്നു. എം. ജി. എം. ഹൈസ്കൂളിനു ഉച്ചതിരിഞ്ഞു അവധിയുണ്ടായിരുന്നതുകൊണ്ടു അവിടുത്തെ ചില അദ്ധ്യാപകന്മാരും വിദ്യാർത്ഥികളും യോഗത്തിനു വന്നുകൂടിയിരുന്നു. അഗ്രാസനത്വം വഹിച്ചതു സ്ഥലം മജിസ്ട്രേട്ടു മിസ്റ്റർ പപ്പുപിള്ള ബി. എ. ആയിരുന്നു. അദ്ദേഹത്തെ കൂടാതെ പ്ലാററുഫോറത്തിൽ കൊച്ചുതിരുമനസ്സുകൊണ്ടും, പാലിയക്കര തമ്പുരാൻ തിരുമനസ്സുകൊണ്ടും ഇരിപ്പുണ്ടായിരുന്നു. കോളെജ് വിദ്യാർത്ഥികളുടെ ജൂബിലി പാട്ടോടു കൂടി യോഗം ആരംഭിച്ചു. ആ യോഗത്തിൽ കോവൂർ അച്ചൻ, സ്ഥലം മുൻസിഫ് മിസ്റ്റർ പി. എൻ. പത്മനാഭപിള്ള കേരളതാരകപത്രാധിപർ, റവ: നീവ് സായ്പ് എന്നീ മാന്യന്മാരുടെ പ്രസംഗങ്ങളും ഉണ്ടായിരുന്നു. "നേരുള്ളവർക്കു അന്ധകാരത്തിൽ പ്രകാശമുദിക്കും" എന്ന വാക്യത്തിനു ദൃഷ്ടാന്തമായി കോവൂരച്ചൻ അവർകൾ മെത്രാപ്പോലീത്താ തിരുമനസ്സിലെ ചരിത്രത്തെ എടുത്തു ഒരുവിധം വിസ്തരിച്ചു ബഹുരസമായി പ്രസംഗിക്കയുണ്ടായി. മററുള്ള പ്രാസംഗികന്മാരും തിരുമനസ്സിലെ ഗുണോൽകർഷത്തെ വർണ്ണിക്കയും അദ്ദേഹത്തിനു ആയുരാരോഗ്യസംപൂർത്തിയെ ആശംസിക്കയും ചെയ്തു. മുൻസിഫ് മിസ്റ്റർ പത്മനാഭപിള്ള ബി. എ. ബി. എൽ. പറഞ്ഞ പ്രസംഗത്തിൽ തനിക്ക് മെത്രാപ്പോലീത്താ തിരുമേനിയുമായി ആദ്യം പരിചയമുണ്ടായതു് താൻ വക്കീലായിരുന്ന കാലത്തു ഒരു പള്ളിക്കേസിൽ അദ്ദേഹത്തെ വിസ്തരിക്കുന്നതിടയായപ്പോൾ ആണെന്നും അദ്ദേഹം ഒരു പരിശുദ്ധനാണെന്ന് അപ്പോൾ തനിക്കു ബോധപ്പെട്ടു എന്നും പ്രസ്താവിച്ചതു് വിശേഷാൽ കീർത്ത്യമാണ്.

മിസ്റ്റർ വി. പി. മാമ്മൻ ബി. എ. സഭാവാസികൾക്കു വന്ദനംപറഞ്ഞ ശേഷം യോഗം അവസാനിച്ചു. അതികേമമായ ഒരു തേയില സൽക്കാരം ഉണ്ടായിരുന്നു. വക്കീൽ മിസ്റ്റർ വർക്കിയുടെയും അപ്പോത്തിക്കരി മിസ്റ്റർ എബ്രഹാമിൻെറയും കോവൂർ മിസ്റ്റർ മാത്തുവിൻെറയും, അത്യുൽസാഹത്താൽ ഹിന്ദുക്കൾക്കും ക്രിസ്ത്യാനികൾക്കും പ്രത്യേകമായിട്ടുണ്ടായിരുന്ന ആ വിരുന്നു വളരെ ഭംഗിയായി കഴിഞ്ഞുകൂടി. ഘോഷയാത്രയ്ക്കു മുമ്പായി സിമ്മനാരി കുട്ടികൾക്കു എല്ലാവർക്കും കേമമായ ഒരു കാപ്പിസല്ക്കാരവും സുവിശേഷസംഘം വകയായി ഉണ്ടായിരുന്നു. ഘോഷയാത്രയിൽ സിമ്മനാരിക്കുട്ടികളെയും തിരുവല്ലാ ഇടവകക്കാരെയും കൂടാതെ മേപ്രാ ചാത്തങ്കരി കവിയൂർ കിഴക്കൻ മുത്തൂർ ഇരുവള്ളിപ്ര എന്നീ ഇടവകക്കാരും ഉൾപ്പെട്ടിരുന്നു. ഒടുവിൽ സാമാന്യരീതിയിലുള്ള ഒരു വെടിക്കെട്ടോടു കൂടി ആഘോഷമെല്ലാം അവസാനിച്ചു.

റി. കെ. ജോസഫ് ബി. എ.

---

## കായംകുളം

കതിനാവെടി, വാദ്യഘോഷങ്ങൾ, ഏറുപടക്കത്തിൻെറ ഇടവിടാതെയുള്ള ശബ്ദം പള്ളിയിൽ മുഴങ്ങിക്കൊണ്ടിരിക്കുന്ന ചേങ്കലനാദം ഇവയോടുകൂടി നേരവും പ്രകാശമായി. ജൂബിലിദിവസത്തേക്കു പ്രത്യേകം അച്ചടിപ്പിച്ചയച്ചിരുന്ന ശുശ്രൂഷക്രമം അനുസരിച്ചു രാവിലെ ൮ മണിക്കു സ്ഥലത്തുള്ള ശാലേംപള്ളിയിൽ ശുശ്രൂഷ ആരംഭിച്ചു. സ്ഥലത്തെ മാർത്തോമ്മാ സമുദായാംഗങ്ങൾ ആബാലവൃദ്ധം പള്ളിയിൽ ഹാജരായിരുന്നു എന്നു തന്നെ പറയാം. മണി ൯ അടിച്ചു. ശുശ്രൂഷയും അവസാനിച്ചു. ൯ മണി മുതൽ ൧൨ മണി വരെ സാധുക്കൾക്കു കഞ്ഞി കൊടുക്കുന്നതിനു വേണ്ട ഏർപ്പാടുകൾ കാലേകൂട്ടി തന്നെ ചെയ്തിരുന്നു. പല സ്ഥലങ്ങളിൽ നിന്നും ൫൦൦-ൽ പരം സാധുക്കൾ വരികയും തങ്ങൾ തൃപ്തിയായി കഞ്ഞികുടിച്ചെന്നു മാത്രമല്ല പാത്രങ്ങളിൽ വാങ്ങി വീടുകളിലേക്കു കൊണ്ടുപോകയും ചെയ്തു.

മണി ൧ അടിച്ചു. വിശേഷവസ്ത്രധാരികളായ നൂറിലധികം കുട്ടികൾ കൊടിയുംപിടിച്ചു മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ ആയുരാരോഗ്യാദികൾക്കു വേണ്ടി പ്രാർത്ഥിക്കുന്നവയും അദ്ദേഹത്തിനു സംഭവിച്ച .അപകടങ്ങളിൽനിന്നു രക്ഷപെട്ടതിനു ദൈവത്തെ സ്തുതിക്കുന്നവയും ആയ വഞ്ചിപ്പാട്ടുകളും പാടി നേരെ കിഴക്കോട്ടു ഘോഷയാത്ര ആരംഭിച്ചു. ഏകദേശം ഒരു മയിൽ കിഴക്കു എത്തിയപ്പോൾ കററാനം, പള്ളിക്കൽ, കാപ്പിൽ ഈ ഇടവകക്കാരുമായി സന്ധിക്കയും എല്ലാവരും കൂടി ഒന്നു ചേർന്നു പടിഞ്ഞാട്ടു വന്നു കായംകുളം പട്ടണത്തിൽ കൂടി അതികേമമായ ഒരു ഘോഷയാത്ര നടത്തുകയും ചെയ്തു. ഈ ഘോഷയാത്രയിൽ ൨൦൦൦-ൽ പരം ആളുകൾ സംബന്ധിച്ചിരുന്നു. ൪ മണിയോടു കൂടി ഘോഷയാത്ര അവസാനിച്ചു. കൃത്യം ൩ൽ മണിക്കു ടി പള്ളിയുടെ മുൻഭാഗത്തു കെട്ടി ഒരുക്കപ്പെട്ടിരുന്ന അതിവിശാലമായ ഒരു പന്തലിൽ സ്ഥലം മജിസ്രേട്ടു മാ. രാ. രാ. വീ. ആണ്ടിപ്പിള്ള ബി. എ. അവർകളുടെ അദ്ധ്യക്ഷതയിൽ ഒരു പൊതുജനയോഗംകൂടി. നാനാജാതിമതസ്ഥന്മാരായി ഏകദേശം ൫൦൦-ൽ അധികം ആളുകൾ യോഗത്തിൽ സന്നിഹിതരായിരുന്നു. അച്ചടിച്ചു മുമ്പു കൂട്ടി കൊടുക്കപ്പെട്ടിരുന്ന പ്രോഗ്രാം അനുസരിച്ചു പാട്ടു, പ്രാർത്ഥന, പ്രാരംഭപ്രസംഗം ഇവ കഴിഞ്ഞശേഷം തിരുമനസ്സിലെ ജീവചരിത്രസംക്ഷേപം കായംകുളം മിഡിൽ സ്കൂൾ ഹെഡ്മാസ്റ്റർ സി. യോഹന്നാൻ അവർകൾ എഴുതിക്കൊണ്ടു വന്നിരുന്നതു വായിച്ചു. അടുത്തു വക്കീൽ എം. ചക്രപാണി വാര്യർ അവർകളുടെയും ഗ്രാൻറസ്കൂൾ ഹെഡ്മാസ്റ്റർ പുത്തൻവീട്ടിൽ കൊച്ചുകുഞ്ഞു അവർകളുടെയും രസകരങ്ങളായ രണ്ടു ഉപപ്രസംഗങ്ങൾ കഴിഞ്ഞശേഷം അദ്ധ്യക്ഷനവർകളുടെ ഉപസംഹാരപ്രസംഗം ആരംഭിച്ചു. ആയതിൽ പല വിശിഷ്ടങ്ങളായ ആശയങ്ങളും അടങ്ങിയിരുന്നു. പ്രാർത്ഥനാനന്തരം സദസ്യർക്കു നാരങ്ങാ, പനനിരാദിയായ സൽക്കാരങ്ങൾ കഴിഞ്ഞു മാർത്തോമ്മാ മെത്രാപ്പോലീത്തന്മാർ തിരുമേനികൾക്കും തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലേക്കും, എഡ്വേർഡ് ചക്രവർത്തി തിരുമനസ്സിലെക്കും 'ചിയേഴ്സ്' പറകയും സദസ്യരെ ഒട്ടധികം ആനന്ദിപ്പിക്കത്തക്കവണ്ണമുള്ള കരിമരുന്നുപ്രയോഗവും കാങ്കാലിൽ തോമ്മസ് അവർകളുടെ വന്ദനംപറച്ചിലും കഴിഞ്ഞു യോഗം പിരിഞ്ഞു്

രാവിലെ ൭ മണി മുതൽ രാത്രി ൯ മണി വരെ ഈ സ്ഥലത്തു കുന്നംപുരം മുൻസിഫ് മ. രാ. രാ. പി മാത്യു ബി. എ. അവർകളുടെ സാന്നിദ്ധ്യം ഉണ്ടായിരുന്നുയെന്നുള്ളതു സവിശേഷം പ്രസ്താവയോഗ്യമാകുന്നു. ഈ ജൂബിലിയാഘോഷത്തെ സംബന്ധിച്ചു ഉൽകൃഷ്ടപരീക്ഷാവിജയിയും സ്ഥലത്തുള്ളതിൽ മാന്യനുമായ ഒരു ഹിന്ദു എഴുതിയിട്ടുള്ള ശ്ലോകങ്ങൾ ചുവടെ ചേർത്തുകൊള്ളുന്നു.

സി. ജോൺ

൧ എന്താണിന്നു നിരന്തരം പലതരം ഘോഷങ്ങൾ നേരം വെളു-
ത്തപ്പോൾ തൊട്ടിടിപോലെ ഘോരവെടി തമ്പേർ ചെണ്ട മേളങ്ങളും
ടോം ടോമെന്ന മുഴക്കമെത്ര പുരുഷാരം വൻരവ-ഭേരിയും
കൊണ്ടിന്നാകവെ കീഴമേലിളകിയിക്കായംകുളം പട്ടണം.
൨ സത്യം, ശുദ്ധത, ശാന്തി ഭക്തി മയയെന്നെല്ലാമഹാസൽഗുണം
മർത്ത്യൻ തൻ വടിവാന്നു തീർന്നോരു മഹാൻ തീത്തൂസ് മാർത്തോമ്മസാം
മെത്രാനച്ചനഹൊ! പുരോഹിതപദം കയ്യേററ പിമ്പമ്പതാ-
മബ്ദം പൂർത്തിയെഴുന്നൊരുത്സവദിനമിന്നാണത്രെ മാലോകരെ!.

മേല്പറഞ്ഞ മഹാനാൽ ഉണ്ടാക്കപ്പെട്ട ശേഷം ശ്ലോകങ്ങൾ സ്ഥലച്ചുരുക്കത്താൽ ചേർത്തിട്ടില്ല.

പത്രാധിപർ

## ചെങ്ങന്നൂർ.

നമ്മുടെ വന്ദ്യപിതാവായ മാർത്തോമ്മാ വലിയമെത്രാപ്പോലീത്താ തിരുമനസ്സിലെ ജൂബിലിമഹോൽസവം പ്രമാണിച്ചു മലങ്കരെയുള്ള എല്ലാഇടവകകളിലും ധമ്മവിഷയമായും മററും വിവിധഏപ്പാടുകൾ ഈ മാസം ൧൫-ാം നു- വ്യാഴാഴ്ച ഉണ്ടായിരുന്നല്ലോ. പ്രസ്തുതദിവസം പുത്തങ്കാവു ചെങ്ങന്നൂർ ഈ ഇടവകകളിലും പള്ളിയിൽ പ്രത്യേകശുശ്രൂഷയും സാധുക്കൾക്കു ധമ്മക്കഞ്ഞിയും കുട്ടികൾക്കു പലഹാരവും ഉണ്ടായിരുന്നു. ഇവ കഴിഞ്ഞശേഷം കിഴക്കു നിന്നു പുത്തൻകാവു ഇടവകക്കാർ പടിഞ്ഞാറോട്ടും പടിഞ്ഞാറുനിന്നു ചെങ്ങന്നൂർ ഇടവകക്കാർ കിഴക്കോട്ടും മദ്ധ്യസ്ഥലമായ ശാസ്താംപുറത്തു ചന്തയിലേക്കു പുറപ്പെട്ടു. ഈ യാത്രയിൽ അലങ്കാരചിഹ്നങ്ങളായ കൊടി കുട മുതലായവയും മേളചിഹ്നങ്ങളായ തമ്പേർ ഫിഡിൽ മുതലായവയും എട്ടുദിക്കുകളെയും പൊട്ടിക്കത്തക്കവണ്ണമുള്ള കതിനാവെടികളും ഉണ്ടായിരുന്നു. ഒരു സ്ഥലത്തു തിരുമനസ്സുകൊണ്ടു ചിരകാലം പൂർണ്ണസുഖത്തോടു കൂടി ജയിക്കണം എന്നുള്ള പാട്ടുകളും ഹസ്തതാഡനങ്ങളും മറെറാരു സ്ഥലത്തു ആർപ്പുവിളിയും പടക്കങ്ങളുടെ ചടചട എന്ന നാദങ്ങളും മററും ഏതൊരുത്തനേയും ജാതിമതഭേദം കൂടാതെ ആഹ്ളാദഭരിതരാക്കിത്തീർക്കത്തക്കതായിരുന്നു.

ഈ കൂട്ടത്തിൽ കക്ഷിഭേദംകൂടാതെ യാക്കോബായ സഹോദരങ്ങൾ നിർവ്യാജം പ്രവർത്തിച്ചിട്ടുള്ളതു ഒരിക്കലും വിസ്മരിക്കത്തക്കതല്ല. അനന്തരം രണ്ടിടവകക്കാരും കൂടി ചന്തയിൽ സവിശേഷം അലങ്കരിച്ചിട്ടുള്ളതും ജൂബിലി സംബന്ധമായി പൊതുജനങ്ങളോടു കൂടിയ ഒരു സംഘം നടത്തുവാൻ തയ്യാറാക്കപ്പെട്ടിരുന്നതുമായ പന്തലിൽ കൂടി സംഘത്തിനാരംഭിച്ചു. ഈ സംഘത്തിൽ സ്ഥലം മുൻസിഫ്, മജിസ്ട്രേട്ടു, പോലീസ് ഇൻസ്പെക്ടർ മുതലായ ഉദ്യോഗസ്ഥന്മാരും മാന്യന്മാരായ പല ഹിന്ദുക്കളും സന്നിഹിതരായിരുന്നു. ആദ്യമായി സംഘാപേക്ഷപ്രകാരം സ്റ്റേററ് ജിയോളജിസ്റ്റ് ഐ. സി. ചാക്കോ ബി. എ. ബി. എസ. സി. അവർകൾ അഗ്രാസനം വഹിച്ചു. അനന്തരം തിരുമേനിയുടെ ജീവചരിത്രം കെ. ററി. തോമ്മസ് അവർകൾ വായിക്കയും തിരുമേനിയുടെ വിവിധഗുണങ്ങളെ വിവരിച്ചു. വക്കീൽ കെ. എം. മാമ്മൻ മാപ്പിള അവർകൾ ഒ. എം. ചെറിയാൻ ബി. എ. എൽ. ററി. അവർകൾ കൈനിക്കര ഗോവിന്ദപ്പിള്ള അവർകൾ കല്ലാച്ചേരിൽ ജോൺവക്കീൽ അവർകൾ മുതലായ മഹാന്മാരും പ്രസംഗിച്ചു. ഈ പ്രസംഗങ്ങളുടെ ഇടക്കിടക്കു സദസ്യരെ സന്തോഷിപ്പിക്കുന്നതിനു സ്വാനഗ്രാഹിയും പ്രസിദ്ധനായ രാധാകൃഷ്ണയ്യരുടെ സംഗീതവും ഉണ്ടായിരുന്നു. അനന്തരം മംഗളശ്ലോകം ചൊല്ലി മെത്രാപ്പോലീത്താ തിരുമനസ്സിലേക്കും മഹാരാജാവു തിരുമനസ്സിലേക്കും ചിയേഴ്സ് പറഞ്ഞു ൧൧ മണിയോടു കൂടി യോഗം അവസാനിച്ചു.

സി. ജി. മത്തായി.

---

## കൊഴഞ്ചേരി.

നമ്മുടെ വന്ദ്യപിതാവായ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ ജൂബിലി മഹോൽസവം കൊണ്ടാടുന്നതിനു കല്പന വന്ന ഉടൻ തന്നെ ഇവിടത്തെ മാർത്തോമ്മാസഭാംഗങ്ങൾ ഈ ഉൽസവത്തെ യഥോചിതം കൊണ്ടാടുന്നതിനു വേണ്ട എല്ലാ ഏപ്പാടുകളും മുൻകൂട്ടി തന്നെ ഭംഗിയായി ചെയ്തിരുന്നു. ഈ മഹോൽസവം പ്രമാണിച്ചു സ്ഥലത്തെ സെൻററ് തോമ്മസ് ഇംഗ്ലീഷ് സ്കൂളിലെ വിദ്യാത്ഥികളുടെ ഓട്ടം ചാട്ടം മുതലായ കളികളും സമ്മാനങ്ങളും വിശിഷ്യാ ഉണ്ടായിരുന്നു. ൧൫ാം തീയതി വ്യാഴാഴ്ച രാവിലെ ൬ മണിക്കു തിരുമനസ്സിലെ തിരുവയസ്സു പ്രമാണിച്ചു ആകാശം പിളക്കുമൊ എന്നു തോന്നുമാറുള്ള നൂറു വെടി വെച്ചു. ൯ മണിയോടു കൂടെ ഒട്ടനേകം ആളുകൾ ദൈവാരാധനശുശ്രൂഷക്കായി പള്ളിയിലേക്കു വരവു തുടങ്ങി. ൧൦ മ

ണിയോടു കൂടെ ശുശ്രൂഷ ആരംഭിച്ചു. ൧൧ മണിക്കു അവസാനിച്ചു. ശുശ്രൂഷമദ്ധ്യേ കെ. റ്റി. തോമ്മസ് കത്തനാർ അവർകളുടെ ഒരു പ്രസംഗം ഉണ്ടായിരുന്നു. ഇടവകയിലെ സണ്ടേസ്കൂൾ കുട്ടികൾ തന്നെ ആയിരത്തിൽ പരം കൂടിയിരുന്നു. അവൎക്കായിട്ടു ഒരുക്കിയിരുന്ന പലഹാരസദ്യ ൧൨ മണി മുതൽ ൧ മണി വരെയുള്ള സമയം കൊണ്ടു കഴിഞ്ഞു.

ഒരു മണി മുതൽ ൨ മണി വരെ സാധുക്കൾക്കു കഞ്ഞി കൊടുത്തു. രണ്ടര മണിക്കു രണ്ടുമൂവായിരത്തിൽ പരം ആളുകൾ മംഗളാശംസവാക്യങ്ങൾ വെട്ടിപറിച്ച അനേകം കൊടികളോടും മുത്തുക്കുടകളോടും കൎണ്ണാനന്ദകരമായ പഞ്ചവാദ്യം ചിഡിൽ മുതലായ വാദ്യഘോഷങ്ങളോടു കൂടെ കോഴഞ്ചേരി പബ്ളിക്ക് റോട്ടിൽ കൂടെയുള്ള ഘോഷയാത്ര ആരംഭിച്ചു. തിരുമനസ്സിലെ വിശേഷഗുണങ്ങളെയും തിരുമനസ്സുകൊണ്ടു മേല്പട്ടസ്ഥാനം കൈയ്യേററതു മുതൽ സമുദായത്തിനു പൊതുവെ ഉണ്ടായിട്ടുള്ള അനവധി നന്മകളേയും വൎണ്ണിച്ച അയിരൂർ കുറുന്തോട്ടത്തിൽ മിസ്റ്റർ ചെറിയാൻ ഉണ്ടാക്കിയ വഞ്ചിപ്പാട്ടും ഇടയ്ക്കിടെ ഗംഭീരനാദത്തിൽ മുഴങ്ങിക്കൊണ്ടിരുന്ന ചിയേഴ്സ വിളിയും ഏതൊരു മാൎത്തോമ്മാസുറിയാനിക്കാരനെയും സന്തോഷമഗ്നനാക്കി തീൎക്കുന്നതായിരുന്നു. ൫ മണിയോടു കൂടെ ഘോഷയാത്ര അവസാനിച്ചു. ൬ മണി മുതൽ ൭ മണി വരെ സ്കൂൾകുട്ടികളുടെ ഷെയക്ക്സ്പീയറിൻെറ കവിതയിൽ നിന്നുള്ള ചില കളികളും ൭ മണി മുതൽ ൮ മണി വരെ മനോഹരമായ ദീപക്കാഴ്ചയും ൮ മണി മുതൽ ൯ മണി വരെ കോഴഞ്ചേരി ചന്തക്കടവിൽ വച്ചു കരിമരുന്നു പ്രയോഗവും ഉണ്ടായിരുന്നു. രാത്രിയിൽ ഉദ്ദേശം നാലയ്യായിരത്തോളം ആളുകൾ ഹാജരുണ്ടായിരുന്നു.

എന്നു കെ. തോമ്മസ് കത്തനാർ

---

## കോട്ടയം.

ദൈവേഷ്ടം ഉണ്ടെങ്കിൽ കാലവിളംബമെന്യെ ഈ സ്ഥലത്തു വെച്ചു പൊതുവായ ഒരാഘോഷം നടക്കാനിടയുള്ളതുകൊണ്ടു മററുള്ള സ്ഥലങ്ങളെ അപേക്ഷിച്ചു വിശേഷവിധിയായി എന്തെങ്കിലും ചെയ്യണമെന്നു ഭാരവാഹികൾ ആഗ്രഹിച്ചില്ല.

മണി ൧൧ അടിച്ചതോടുകൂടി മാൎത്തോമ്മാ സെമ്മനാരിയിലെ വിദ്യാൎത്ഥികളും വേറെ ഒട്ടധികം ജനങ്ങളും കൊടികളോടും വാദ്യഘോഷങ്ങളോടും കൂടെ മെത്രാപ്പോലിത്താ തിരുമേനിയുടെ മാഹാത്മ്യത്തെ വൎണ്ണിക്കുന്ന വഞ്ചിപ്പാട്ടു ചൊല്ലിക്കൊണ്ടു സ്ഥലത്തെ യേറുശ്ലേംപള്ളിയിലേക്കു യാത്രയായി. തിരുമേനിയുടെ വയസ്സനുസരിച്ച് പള്ളിയിൽ ൬൮ വെടി വെച്ചു. പള്ളിയുടെ അകം വളരെ ഭംഗിയായി അലങ്കരിച്ചിരുന്നു. മലങ്കരയുടെ മല്പാൻ ദിവ്യശ്രീ ഉലഹ്ഹേരിൽ അച്ചൻ അവർകൾ ശിഷ്യന്മാരുടെ സഹായത്തോടു കൂടി വളരെ ഭയഭക്തികരമാംവണ്ണം ജൂബിലി സ്തോത്രശുശ്രൂഷ കഴിച്ചു. മിസ്റ്റർ സി. പി. തോമ്മസ് ബി. എ. എൽ. റ്റി മിസ്റ്റർ എം. ജി. മാത്യു ബി. എ., എൽ. റ്റി. എന്നീ മഹാന്മാർ സന്ദൎഭോചിതവും സാരവത്തും ഹൃദയംഗമവുമായ ഓരോ പ്രസംഗം പറഞ്ഞു. ആശിൎവാദവും ചിയേഴ്സും കഴിഞ്ഞു തിരുമനസ്സിലെ ദീൎഘായുസ്സിനായി പ്രാൎത്ഥിക്കുന്നതായും മററുമുള്ള ഓരോ കമ്പി ഇടവകയിൽ നിന്നും സ്കൂളിൽനിന്നും അടിപ്പിച്ചു. ൨ മണിക്കു യോഗം പിരികയും വന്നുകൂടിയിരുന്ന സാധുക്കളുടെ സംഘത്തെ പള്ളിക്കാർ ധൎമ്മക്കഞ്ഞികൊണ്ടു സംതൃപ്തരാക്കുകയും ചെയ്തു. ൩ മണി കഴിഞ്ഞു സിമ്മനാരിയിൽ വിദ്യാൎത്ഥികൾക്കു ഓട്ടം ചാട്ടം മുതലായ പലവിധ കളികളും അവസാനത്തിൽ ഒരു കാപ്പികുടിയും ഉണ്ടായിരുന്നു.

എന്നു റ്റി.സി. ചാക്കോ

---

## മാങ്ങാനം.

മലങ്കര മാർത്തോമ്മാസമുദായത്തിന്നു പല തരത്തിലും പൂർവ്വാധികമായ അഭ്യുന്നതിക്കും ശ്രേയസ്സിന്നു സാക്ഷാൽ കാരണഭൂതനായി സർവ്വോൽക്കർഷേണ വർത്തിക്കുന്ന നി. വ. ദി. ശ്രീ. മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ ജൂബിലിമഹോത്സവം ഭംഗിയായും മനോഹരമായും കൊണ്ടാടുന്നതിന്നു കാലേക്കൂട്ടി വേണ്ട ഒരുക്കങ്ങൾ ഈ ഇടവകയിലും ചെയ്തിരുന്നു. ആഘോഷദിവസമായ ൧൫-ാം നു- രാവിലെ ജൂബിലിസൂചകമായ അൻപതു ആചാരവെടികൾ എല്ലാവരെയും ഉണർത്തുവാനാണൊ എന്നു തോന്നുമാറു, ആകാശമണ്ഡലം മുഴക്കിത്തുടങ്ങി. ഉടൻ തന്നെ സ്ഥലത്തെ ഇടവകക്കാരും സ്ക്കൂൾ കുട്ടികളും സന്തോഷഭരിതരായി സ്ഥലത്തെ പുതിയ സ്ക്കൂൾ കെട്ടിടത്തിലേക്കു യാത്രയായി. മണി ൯ൻ അടിച്ചു. വിവിധവാദ്യക്കാർ അവരുടെ വിദ്യ പ്രകടിപ്പിക്കുന്നതിനായി ഒരുങ്ങി നിൽക്കുന്നു. ആൺകുട്ടികൾ കൈകളിൽ കൊടികളുമായി നിരന്നു നിൽക്കുന്നു. പെൺകുട്ടികൾ കൈകളിൽ കുരുത്തോലകളുമണിഞ്ഞു വരിവരിയായി നിൽക്കുന്നു. യാത്ര കുറേക്കൂടെ ഭംഗിപിടിപ്പിക്കുന്നതിനായി അനേകർ മുത്തുക്കുടകളുമായി ഇടയ്ക്കിടെ നിൽക്കുന്നു. ഇപ്രകാരമുള്ള ആഡംബരങ്ങളോടു കൂടി ഘോഷയാത്ര ആരംഭിച്ചു. മന്ദമാരുതനെ ആസ്വദിച്ചു വിലസുന്ന കൊടികളും കുരുത്തോലകളും തിരുമനസ്സിലേക്കു സർവ്വമംഗളങ്ങളേയും ആശംസിക്കുന്ന മധുരതരമായ ഗാനങ്ങളും ചിയേഴ്സുമായി ഒരു ദീർഘമായ പട്ടണപ്രദക്ഷിണം കഴിച്ചു എല്ലാവരും ബെതേൽ പള്ളിയിലോട്ടു യാത്രയായി. ആ പള്ളിക്കാരോടു യോജിച്ചു മാങ്ങാനത്തു പള്ളിയിലോട്ടു യാത്രതിരിച്ചു. ഉദ്ദേശം പന്ത്രണ്ടു മണിയായപ്പോൾ ശുശ്രൂഷ ആരംഭിച്ചു. പ്രത്യേകശുശ്രൂഷയുടെ ശേഷം സഭയുടെ ഏതൽക്കാലപര്യന്തമുള്ള ഒരു ചരിത്രത്തോടു തിരുമനസ്സിലെ ജീവചരിത്രത്തെ ഘടിപ്പിച്ചു ഒരു പ്രസംഗം സഭാതാരക പത്രാധിപർ മിസ്റ്റർ കെ. എൻ. ദാനിയേൽ പറഞ്ഞു. ൨ മണിക്കു യോഗം അവസാനിച്ചു. ഇതു സംബന്ധിച്ചു പലഹാരസദ്യയും അഗതികൾക്കു ധർമ്മക്കഞ്ഞിയും ഉണ്ടായിരുന്നു.

എന്നു പി. വി. ജോൺ

---

## ആനിക്കാട്.

൧൧ മണിയോടു കൂടി സ്ഥലത്തുള്ള രണ്ടു പള്ളിക്കൂടങ്ങളിലെ അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും ജനങ്ങളും കൂടെ ഒരു ഘോഷയാത്ര ചെയ്യുകയും ൧൨ മണിയോടു കൂടെ നിയമാനുസരണം ജൂബിലി സ്തോത്രശുശ്രൂഷ കഴിക്കുകയും തൽസംബന്ധമായി രണ്ടാളുകൾ പ്രസംഗം പറകയും ചെയ്തു. അനന്തരം വന്നുകൂടിയിരുന്ന സാധുക്കൾക്കു ധർമ്മക്കഞ്ഞി കൊടുക്കയും ചെയ്തു. ഏതാദൃശമായ ഇവരുടെ കൃത്യം തിരുമേനിയോടു തങ്ങൾക്കുള്ള ഭയഭക്തി സ്നേഹത്തെ പ്രദർശിപ്പിക്കുന്നുവല്ലൊ.

---

## റാന്നി.

കാലത്തു ൯ൻ മണിയോടു കൂടി പഴവങ്ങാടിക്കരെ പ്രാർത്ഥനാലയത്തിൽ നിന്നു സ്ഥലത്തെ ഇടവകയിൽ പെട്ട ൪ സൺഡേസ്ക്കൂകളിലെ ൧൬ അദ്ധ്യാപകന്മാരും ൩൨൦-ൽപരം അദ്ധ്യേതാക്കളും കൂടി ഇടവകക്കാരും നാനാഭാഗത്തുനിന്നും വന്നുചേർന്ന ബഹുജനങ്ങളും ഒരുമിച്ചു വെടികളോടും വാദ്യഘോഷങ്ങളോടും കുട കൊടി മുതലായ അലങ്കാരസാധനങ്ങളോടും കൂടി ചെയ്ത ഘോഷയാത്ര ആരുടെയും ദൃഷ്ടിയിൽ രമണീയങ്ങളായിരുന്നു. ൧൨ മണിക്കു പള്ളിയിൽ എത്തി സ്തോത്രശുശ്രൂഷ കഴി

ച്ചു ൩ൽ മണിയോടു കൂടി എല്ലാവൎക്കും സദ്യയും മാനധൎമ്മങ്ങളും കഴിഞ്ഞു. പിന്നീടു ഗീതവും പ്രാൎത്ഥനയും സ്തോത്രവും കഴിഞ്ഞു രാത്രി ൮ മണിക്കു യോഗം പിരിഞ്ഞു.

സി. കെ. തോമ്മസ്.

## തിരുവനന്തപുരം.

ഈ സ്ഥലത്തു നിന്നു ലേഖനം ഒന്നും കിട്ടിയിട്ടില്ല എങ്കിലും അവിടെ നിന്നു വന്ന ഒരു പ്രൈവററു ലററിൽ നിന്നു മാൎത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ ജൂബിലി ഭംഗിയായി അവിടെയും കൊണ്ടാടിയതായി അറിയുന്നു. ജൂബിലിടൌൺ ഹോളിൽ ഒരു യോഗം കൂടി. മാൎത്തോമ്മാ സുറിയാനി സമുദായത്തോടു അപരിമിതമായ പ്രതിപത്തിയുള്ള റസിഡൻസി മാനേജർ മിസ്ററർ മാമ്മൻ വറുഗീസ് ബി. എ. ആണ് ആദ്ധ്യക്ഷം വഹിച്ചതു്. അഞ്ചൽസൂപ്രണ്ടു മിസ്ററർ പി. എം. വക്കി, വക്കീൽ മിസ്ററർ എം. വി. ഇട്ടിച്ചെറിയ ബി. എ. ബി. എൽ., മിസ്ററർ പി. സി. ജോൎജ്ജ് എന്നീ മാന്യന്മാർ മെത്രാപ്പോലീത്താ തിരുമേനിയേയും അദ്ദേഹത്തിന്റെ ഭരണകാലത്തു സമുദായത്തിനുണ്ടായിട്ടുള്ള അഭ്യുന്നതിയേയും സംബന്ധിച്ചു പ്രസംഗിച്ചു. അഗ്രാസനാധിപതി പറഞ്ഞ പ്രസംഗം ഞങ്ങൾക്കു കിട്ടിയിട്ടുണ്ട്. അതു അടുത്ത ലക്കത്തിൽ.

## മദ്രാസ്

ഇവിടെ നിന്നു ലേഖനം ഒന്നും കിട്ടിയിട്ടില്ല. താഴെ ചേൎത്തിരിക്കുന്ന സംഗതികൾ മദ്രാസ് മെയിലിൽനിന്നു കിട്ടിയിട്ടുള്ള അറിവാണ്. സ്ഥലത്തെ വൈ. എം. സി. എ. ഹോളിൽ വച്ചു് മാൎത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ സുവൎണ്ണജൂബിലി ആഘോഷിക്കയുണ്ടായി. സ്തോത്രശുശ്രൂഷ കഴിഞ്ഞശേഷം നടന്ന യോഗത്തിൽ അവിടെയുണ്ടായിരുന്ന മാൎത്തോമ്മാ സുറിയാനിക്കാരിൽ വച്ചു് പ്രായം കൂടിയ ആളും രണ്ടു പ്രാവശ്യം ശീമയിൽ പോയി പല സൎവ്വകലാശാലാ ബിരുദങ്ങൾ സമ്പാദിച്ചിട്ടുള്ള ആളും ആയ അസിസ്ററൻറു ഹെൽത്തു് ഓഫീസർ ഡോക്ടർ തോമ്മസ് മാത്യു അവൎകൾ അഗ്രാസനം സ്വീകരിച്ചു. മെസേഴ്സ് പി. ററി. തയ്യൻ ബി. എ. ജോൺ മത്തായി ബി. എ. കെ. എം. എബ്രഹാം ബി. എ. എന്നീ മഹാനുഭാവന്മാർ പ്രസംഗങ്ങൾ പറഞ്ഞു.

## സഭാനാഥമംഗളം.

("ഗോഡ് സെവ് ദി കിംഗ്" എന്ന മട്ടു്)

ദൈവമാം താതനേ!
നീ ഈ അദ്ധ്യക്ഷനെ
പാലിക്കേണം.
നിതാന്ത്യവന്ദ്യനായ്
ദിവ്യശ്രീമാനാകും
ഈ തീത്തൂസ് മാൎത്തോമ്മാ
ജയിക്കേണം.

൨ ദേവാ! മശിഹായേ!
നീ തിരുമേനിയെ
പാലിക്കേണം.
നീതിയും സത്യവും
നിത്യമാം സ്നേഹവും
വ്യാപിച്ചീദിവ്യൻ
ജയിക്കേണം.

൩ ദൈവമാം റൂഹായേ!
മെത്രാപ്പോലീത്തായെ
പാലിക്കേണം.
തന്മക്കളെയെല്ലാം
നന്മയിൽ പാലിച്ചു്
ഈ വന്ദ്യനാം പിതാ-
ജയിക്കേണം.

ററി. കെ. യോസഫ് ബി. എ.